

# മലങ്കര സുറിയാനി കത്തോലിക്കാ സഭ

# 85-ാം പുനരൈക്യ വാർഷികം

## 2015 സെപ്റ്റംബറിൽ തിരുവല്ല അതിരൂപതയിലെ തിരുമൂലപുരത്ത്

അടുത്ത ലക്കം

ക്രൈസ്തവ കാഹളം

പുനരൈക്യ സ്പെഷ്യൽ പതിപ്പ്



ക്രൈസ്തവ കാഹളം
ആഗസ്റ്റ് 2015
വാല്യം 76 ലക്കം 8




## ഉള്ളടക്കം










# ഫ്രാൻസിസ് മാർപാപ്പാ അങ്ങനെ പറഞ്ഞില്ലേ?

ആകാശത്തിന്റെ കീഴിലുള്ള ഏതു വിഷയവും ചർച്ച ചെയ്യുന്നവരാണ് മാധ്യമങ്ങൾ. ആ ചർച്ചകളിലെല്ലാം പരാമർശിക്കപ്പെടുന്ന ഒരു കാര്യമുണ്ട്. ചർച്ചകൾ വഴിതിരിച്ചു വിടുവാൻ അവതാരകർ ചോദിക്കുന്ന ഒരു സ്ഥിരം ചോദ്യം ''ഫ്രാൻസിസ് മാർപാപ്പാ അങ്ങനെ പറഞ്ഞിട്ടില്ലേ''? ചോദ്യത്തിന്റെ ധ്വനി പലപ്പോഴും പരിശുദ്ധ പിതാവ് കത്തോലിക്കാ സഭയുടെ പരമ്പരാഗത നിലപാടുകൾക്കെതിരെ എന്തോ പറഞ്ഞു എന്നതാണ്. സ്വവർഗ്ഗ ബന്ധങ്ങൾ, പൗരോഹിത്യം, വിവാഹം, ഭ്രൂണഹത്യ, ബൈബിളിന്റെ ആധികാരികത തുടങ്ങി അനേകം വിഷയങ്ങളിൽ പാപ്പാ സഭയുടെ നിലപാടുകൾ മാറ്റിയെന്ന രീതിയിലാണ് മാധ്യമങ്ങൾ സംസാരിക്കുന്നത്.

ഫ്രാൻസിസ് മാർപാപ്പായുടെ പ്രഭാഷണങ്ങളിൽ തീവ്രമായ കാരുണ്യത്തിന്റെ മുഖം നമുക്ക് പ്രകടമാണ്. അത് ഫ്രാൻസിസ് മാർപാപ്പായുടെ ജീവിതത്തിന്റെ തന്നെ പ്രത്യേകതയാണ്. നിയമത്തിന്റെ കാർക്കശ്യത്തേക്കാൾ കാരുണ്യത്തിന്റെ ദൈവികഭാവം അദ്ദേഹത്തിന്റെ വാക്കുകളിൽ നിഴലിക്കുന്നു.''സ്വവർഗ്ഗ ബന്ധങ്ങളിലുള്ളവരെ വിധിക്കുവാൻ ഞാനാര്'' എന്ന പാപ്പായുടെ ചോദ്യത്തെ ലോകം വല്ലാതെ തെറ്റിദ്ധരിച്ചു. പാപ്പാ സഭയുടെ നിലപാടുകൾക്ക് വിരുദ്ധമായി അതിനെ പിൻതാങ്ങുന്നു എന്ന് പലരും എഴുതി. ഇത്തരം ചില തെറ്റിദ്ധാരണകൾ കാരണം മാർപാപ്പായുടെ പ്രബോധനങ്ങളെ ഓരോരുത്തരും അവരുടെ താൽപ്പര്യമനുസരിച്ച് വ്യാഖ്യാനിക്കുവാൻ തുടങ്ങി. ഒടുവിൽ പാപ്പാ പറയാത്തതും, പറയാൻ ഉദ്ദേശിച്ചിട്ടില്ലാത്തതുമായ കാര്യങ്ങൾ അദ്ദേഹത്തിന്റെ നാവിൽ വച്ചുകെട്ടുന്ന രീതി തുടങ്ങി.

ഈ ലക്കം കാഹളം ഫ്രാൻസിസ് മാർപാപ്പായുടെ 10 പ്രഭാഷണങ്ങളാണ് പ്രസിദ്ധീകരിക്കുന്നത്. യുവജനങ്ങളെ, വൃദ്ധരെ, കുട്ടികളെ, വിവാഹത്തെ, ദൈവവിളി അങ്ങനെ നിരവധി വിഷയങ്ങളെക്കുറിച്ച് പാപ്പാ വത്തിക്കാൻ ചത്വരത്തിലോ, മറ്റു പ്രത്യേക സന്ദർഭത്തിലോ നടത്തിയിട്ടുള്ള പ്രഭാഷണങ്ങളാണവ. പാപ്പാ പറഞ്ഞത് സത്യത്തിൽ എന്താണെന്ന് എല്ലാവരും മനസ്സിലാക്കുക എന്ന ഉദ്ദേശത്തിലാണ് ഇത് പ്രസിദ്ധീകരിക്കുന്നത്. ഇനി പാപ്പാ അങ്ങനെ പറഞ്ഞില്ലേ? ഇങ്ങനെ പറഞ്ഞില്ലേ? എന്നു ചോദിച്ച് നട്ടംതിരിയേണ്ട. പാപ്പാ പറഞ്ഞത് ഇതൊക്കെ തന്നെയാണ്. പറഞ്ഞ കാര്യങ്ങൾ അന്വേഷിക്കാതെയും കേൾക്കാതെയും, പറയാത്ത കാര്യങ്ങൾ വരികൾക്കിടയിൽ വായിച്ചെടുക്കുവാൻ ശ്രമിക്കുന്ന പാപ്പരാസി ശൈലികൾ നമുക്കു വെടിയാം. നമ്മുടെ ജീവിതത്തിന് ആവശ്യമായ എത്രയോ കാര്യങ്ങൾ മാർപാപ്പാ പറഞ്ഞിരിക്കുന്നു. അവയൊന്നും ശ്രദ്ധിക്കാതെ പറയാത്ത കാര്യങ്ങളിലേക്ക് നാം എന്തിനാണ് ഇത്രയും പ്രാധാന്യം നൽകുന്നത്. ഒരു ജന്മം ഈ ഭൂമിയിൽ ജീവിക്കുവാനാവശ്യമായ സൽബുദ്ധികളാണ് ഫ്രാൻസിസ് പാപ്പാ നമുക്കു നൽകുന്നത്.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943

# പിതൃമൊഴി



## പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ

### ഉദാത്തമായ മാതൃക, ഉത്തമനായ പ്രബോധകൻ

പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ വിശുദ്ധ പത്രോസിന്റെ സിംഹാസനത്തിൽ തന്റെ ശ്ലൈഹിക ശുശ്രൂഷ ആരംഭിച്ചിട്ട് രണ്ട് വർഷവും അഞ്ച് മാസവും പിന്നിടുന്നു. കത്തോലിക്കാ സഭയുടേയും, ലോക ക്രൈസ്തവ സമൂഹത്തിന്റെയും അതിർവരമ്പുകൾക്കപ്പുറത്തേക്ക് ഫ്രാൻസിസ് മാർപാപ്പായുടെ പ്രബോധനങ്ങളും പ്രഭാഷണങ്ങളും ശ്രദ്ധേയമാകുന്നു. ചുരുങ്ങിയ കാലംകൊണ്ട് എങ്ങനെ ഈ പിതാവിന് ലോകമനസാക്ഷിയായി തീരുവാൻ കഴിഞ്ഞു? ഉത്തരം വളരെ ലളിതമാണ്. വാക്കുകൾക്ക് പിൻബലമാകുന്ന ജീവിത സാക്ഷ്യം. പ്രഭാഷകർ നമുക്ക് ധാരാളമുണ്ട്. പക്ഷേ ജീവിതം കൊണ്ട് സാക്ഷ്യം നൽകിയിട്ട് പ്രഭാഷണം നടത്തുന്നവർ ചുരുക്കമാണ്. പാവങ്ങളുടെ പക്ഷം ചേർന്ന പാപ്പാ നമുക്ക് ത്യജിക്കലിന്റെ ജീവിത പാഠങ്ങളാണ് പകർന്നു നൽകുന്നത്. സ്വന്തം ജീവിതം പാഠപുസ്തകമായി നൽകുന്ന ഈ പ്രബോധകൻ ഈ നൂറ്റാണ്ടിന്റെ വരദാനമാണ്. പരിശുദ്ധ പിതാവ് എപ്പോഴും പറയുന്ന ഒരു കാര്യം യേശുവിനെ നമുക്ക് പലവിധത്തിൽ മനസ്സിലാക്കാം. അവനെക്കുറിച്ച് പഠിച്ചുകൊണ്ട്, അവനോട് പ്രാർത്ഥിച്ചുകൊണ്ട്, അവൻ ജീവിച്ചതുപോലെ ജീവിച്ചുകൊണ്ട് പരിശുദ്ധ പിതാവ് തന്റെ എളിയ ജീവിതം യേശുവിനെ അനുകരിക്കുവാനായി മാറ്റിവച്ചു. അതുവഴി യേശുവെന്ന വലിയ യാഥാർത്ഥ്യത്തെ നിരന്തരം ലോകത്തിനു കാട്ടിക്കൊടുക്കുന്നു.

ഫ്രാൻസിസ് മാർപാപ്പാ സമൂഹത്തിലെ എല്ലാ വിഭാഗം ആളുകളെയും അഭിസംബോധന ചെയ്യുന്നു. വൃദ്ധരായ മാതാപിതാക്കളെ അഭിസംബോധന ചെയ്യുമ്പോൾ തന്റെ തന്നെ വാർദ്ധക്യത്തെ ഉയർത്തിക്കാട്ടി അവർക്ക് പ്രത്യാശ പകരുന്നു. അവർ അവഗണിക്കപ്പെടുവാൻ പാടില്ല. സമൂഹത്തിന്റെ മുഖ്യധാരയിൽ നിന്നും മാറ്റപ്പെട്ട നിരാലംബരായ മനുഷ്യരോടു കാണിക്കുന്ന താൽപ്പര്യം തന്നെ വലിയ സന്ദേശമാണ് ലോകത്തിനു നൽകുന്നത്. യുവജനങ്ങളോട്, കുട്ടികളോട്, വൈദികരോട്, സമർപ്പിതരോട് മാർപാപ്പാ നടത്തുന്ന സംഭാഷണങ്ങൾ ഹൃദയ സ്പർശിയാണ്. മാറ്റത്തിന് അവ വഴിതുറക്കുന്നു. മാനസാന്തരത്തിലേക്ക് അവ നയിക്കുന്നു. ആധുനിക ലോകത്തിന് ആവശ്യമായിരിക്കുന്നത് അതാണ്. മാറ്റത്തിന് വഴിതുറക്കുന്ന പ്രബോധനങ്ങളാണ്. ഫ്രാൻസിസ് മാർപാപ്പാ മാറ്റത്തിനു വഴിതുറക്കുന്ന പ്രബോധനങ്ങൾ നൽകുന്നു. ഉത്തമനായ ഈ പ്രബോധകനുവേണ്ടി ദൈവത്തിനു നന്ദി പറയുന്നു.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



**ലോകത്തിന്റെ പ്രബോധകൻ**
**മാർഗ്ഗദർശി**
**മനസാക്ഷി**
**ധാർമ്മിക ശബ്ദം.**

പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ ഇങ്ങനെയൊക്കെയാണ് അറിയപ്പെടുന്നത്. സഭയും ലോകവും ഒരു പോലെ ചെവി കൂർപ്പിക്കുന്ന ആ ഹൃദ്യമായ സന്ദേശങ്ങളാണ് ഈ ലക്കത്തിന്റെ കവർ സ്റ്റോറി. വടിയെടുക്കുന്ന ഹെഡ്മാസ്റ്ററല്ല, വാൽസല്യം നൽകുന്ന അപ്പനാണ് ഇവിടെ സംസാരിക്കുന്നത്. പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ നൽകിയ പത്ത് പ്രഭാഷണങ്ങൾ തുടർ പേജുകളിൽ വായിക്കാം.

*മലയാള പരിഭാഷ:*
**ഒസ്സെർവാത്തോരെ റൊമാനോ**
കാർമ്മൽ ഇന്റർനാഷണൽ പബ്ലിഷിങ്ങ് ഹൗസ്
തിരുവനന്തപുരം.






ഫ്രാൻസിസ് മാർപാപ്പാ യുവജനങ്ങളോട്

# ധീര സാഹസികരായിരിക്കുക

*ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ*
*എന്തെന്നാൽ അവർ ദൈവത്തെ കാണും* (മത്താ. 5:8)




**പ്രിയ യുവസ്നേഹിതരേ,**

2016 ജൂലൈയിൽ അടുത്ത അന്തർദ്ദേശീയ ലോകയുവജനദിന ആഘോഷങ്ങൾ നടത്തപ്പെടുന്ന ക്രാക്കോവിലേക്കുള്ള നമ്മുടെ ആത്മീയ തീർത്ഥയാത്ര നാം തുടരുകയാണ്. യാത്രയിൽ നമ്മുടെ മാർഗനിർദ്ദേശിയായി സുവിശേഷഭാഗ്യങ്ങളെ നാം തെരഞ്ഞെടുത്തിരിക്കുന്നു. മലയിലെ പ്രസംഗത്തിന്റെ മഹത്തായ സന്ദർഭത്തിൽ ആത്മാവിൽ ദരിദ്രരായിരിക്കുക എന്ന സുവിശേഷഭാഗ്യത്തെക്കുറിച്ച് കഴിഞ്ഞവർഷം നാം വിചിന്തനം നടത്തി. നാം ഒരുമിച്ച് സുവിശേഷഭാഗ്യങ്ങളുടെ വിപ്ലവകരമായ അർത്ഥം കണ്ടുപിടിച്ചു. അതുപോലെതന്നെ ആനന്ദത്തിനുവേണ്ടിയുള്ള ഉത്തേജിപ്പിക്കുന്ന അന്വേഷണം ധീരതയോടെ ആരംഭിക്കുവാനുള്ള യേശുവിന്റെ ശക്തമായ കല്പനകളെക്കുറിച്ചും ധ്യാനിച്ചു. ഈ വർഷം, "ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ, എന്തെന്നാൽ അവർ ദൈവത്തെ കാണും" (മത്താ. 5:8) എന്ന ആറാമത്തെ സുവിശേഷഭാഗ്യത്തെക്കുറിച്ച് നാം ധ്യാനിക്കും.

**1. സന്തുഷ്ടിയ്ക്കുവേണ്ടിയുള്ള ആഗ്രഹം**

യേശുവിന്റെ ഒന്നാമത്തെ മഹാപ്രഭാഷണമായ ഇതിൽ, *"അനുഗൃഹീതൻ,"* ഭാഗ്യവാൻ, അല്ലെങ്കിൽ *"സന്തുഷ്ടിയുള്ളവൻ"* എന്ന വാക്ക് ഒമ്പതുതവണ പ്രയോഗിക്കപ്പെടുന്നു (cf. മത്താ. 5:1–12). അനേകം വെല്ലുവിളികൾ ഉണ്ടായിട്ടും യഥാർത്ഥ സന്തുഷ്ടിയിലേക്ക് നയിക്കുന്ന ഒരു പാതയിൽ അവിടുത്തോടൊത്ത് മുന്നേറുവാനുള്ള കർത്താവിന്റെ വിളിയെക്കുറിച്ച് നമ്മെ അനുസ്മരിപ്പിക്കുന്ന ഒരു പല്ലവിയാണ് അത്.

പ്രിയ യുവസ്നേഹിതരേ, സന്തുഷ്ടിയ്ക്കുവേണ്ടിയുള്ള ഈ അന്വേഷണം എല്ലാക്കാലങ്ങളിലും എല്ലാ യുഗങ്ങളിലുമുള്ള ജനങ്ങൾ പങ്കുവയ്ക്കുന്നു. സന്തുഷ്ടിയ്ക്കും പൂർത്തീകരണത്തിനുംവേണ്ടിയുള്ള അടങ്ങാനാവാത്ത ഒരു ആഗ്രഹം ഓരോ സ്ത്രീയുടെയും ഓരോ പുരുഷന്റെയും ഹൃദയത്തിൽ ദൈവം പ്രതിഷ്ഠിച്ചിട്ടുണ്ട്. അനന്തതയ്ക്കുവേണ്ടിയുള്ള അവരുടെ ദാഹത്തെ തൃപ്തിപ്പെടുത്തുവാൻ കഴിയുന്ന നിധിയ്ക്കുവേണ്ടി എപ്പോഴും അന്വേഷിച്ചുകൊണ്ടിരിക്കുന്ന നിങ്ങളുടെ ഹൃദയങ്ങൾ എപ്പോഴും അസ്വസ്ഥമാണ് എന്നത് നിങ്ങൾ ശ്രദ്ധിച്ചിട്ടില്ലേ? നാം വിളിക്കപ്പെട്ടിട്ടുള്ള ഉജ്ജ്വലമായ സൗഭാഗ്യങ്ങളെ ഉല്പത്തിപ്പുസ്തകത്തിലെ ആദ്യ അദ്ധ്യായങ്ങൾ നമുക്ക് കാണിച്ചുതരുന്നു. ദൈവവുമായി, മറ്റുള്ളവരുമായി, പ്രകൃതിയുമായി, നമ്മോടുതന്നെയുള്ള സമ്പൂർണ്ണ ഐക്യത്തിൽ അത് അടങ്ങിയിരിക്കുന്നു. ദൈവത്തെ സ്വതന്ത്രബുദ്ധിയോടെ സമീപിക്കുക, അവിടുത്തെ ദർശിക്കുക, അവിടുത്തോട് അടുത്തായിരിക്കുക, എന്നത് ആദി മുതൽ നമുക്കുവേണ്ടി

യുള്ള അവിടുത്തെ പദ്ധതിയായിരുന്നു. സത്യം, സുതാര്യത എന്നിവയോടെ ഓരോ മനുഷ്യബന്ധത്തെയും പ്രകാശപൂരിതമാക്കുവാൻ ഉദ്ദേശിച്ചിട്ടുള്ളതായിരുന്നു അവിടുത്തെ ദിവ്യപ്രകാശം. പരിശുദ്ധിയുടെ യഥാർത്ഥ അവസ്ഥയിൽ മുഖംമൂടി അണിയേണ്ട ആവശ്യമൊന്നും ഇല്ലായിരുന്നു. സൂത്രപ്പണികളിൽ ഏർപ്പെടുകയോ, പരസ്പരം ഒളിക്കാൻ ശ്രമിക്കുകയോ ചെയ്യേണ്ട ആവശ്യമില്ലായിരുന്നു. സകലതും വ്യക്തവും ശുദ്ധവുമായിരുന്നു. ആദവും ഹവ്വായും പ്രലോഭനത്തിനു കീഴടങ്ങിയപ്പോൾ, ദൈവവുമായുള്ള വിശ്വസനീയമായ ഐക്യത്തിന്റെ ഈ ബന്ധം തകർത്തപ്പോൾ, മാനവചരിത്രത്തിലേക്ക് പാപം പ്രവേശിച്ചു (cf. ഉത്പ. 3). ഫലങ്ങൾ പെട്ടെന്ന് പ്രകടമായി. അവരിൽത്തന്നെ അവർ തമ്മിലും, പ്രകൃതിയുമായുമുള്ള ബന്ധത്തിലും അത് വ്യക്തമായി. ഫലങ്ങൾ എത്രയോ നാടകീയമാണ്! നമ്മുടെ നൈസർഗിക സംശുദ്ധി മലീമസമായി. ആ സമയം മുതൽ ദൈവവുമായി അടുപ്പത്തിന് നമുക്ക് കഴിയാതായി. സ്ത്രീകളും പുരുഷന്മാരും തങ്ങളെത്തന്നെ മറച്ചു തുടങ്ങി; അവരുടെ നഗ്നതയെ. കർത്താവിനെ ദർശിക്കുന്നതിൽനിന്ന് വരുന്ന പ്രകാശത്തിന്റെ അഭാവത്തിൽ ചുറ്റുമുള്ള സകലതിനെയും വികലമായ രീതിയിൽ, അന്ധത ബാധിച്ച മട്ടിൽ അവർ ദർശിച്ചു. സന്തുഷ്ടിയ്ക്കുവേണ്ടിയുള്ള അന്വേഷണത്തിൽ അവരെ നയിച്ചിരുന്ന ആന്തരികമായ ദിശാനിർണ്ണയ യന്ത്രത്തിന് അതിന്റെ പരാമർശബിന്ദു നഷ്ടമായി. അധികാരം, ധനം, സ്വത്തുക്കൾ, എന്തുവിലകൊടുത്തും ആഹ്ലാദവും സുഖവും നേടുവാനുള്ള ആഗ്രഹം ഇവയെല്ലാം സങ്കടത്തിന്റെയും ദുഃഖത്തിന്റെയും ഗർത്തത്തിലേക്ക് അവരെ നയിച്ചു.

സങ്കീർത്തനങ്ങളിൽ, മനുഷ്യരാശി ദൈവത്തോടു നടത്തുന്ന ഹൃദയസ്പർശിയായ യാചന നാം കേൾക്കുന്നു. ആരു നന്മ ചെയ്യും? "കർത്താവേ അങ്ങയുടെ മുഖകാന്തി ഞങ്ങളുടെമേൽ പ്രകാശിപ്പിക്കണമേ" (സങ്കീ. 4:7). സ്വപുത്രനെ അയച്ചുകൊണ്ട് അനന്തമായ നന്മയിൽ പിതാവ് ഈ യാചനയോട് പ്രതികരിച്ചു. യേശുവിൽ ദൈവം ഒരു മാനുഷികമുഖം സ്വീകരിച്ചു. തന്റെ മനുഷ്യാവതാരം, ജീവിതം, മരണം, പുനരുത്ഥാനം എന്നിവയിലൂടെ യേശു നമ്മെ പാപത്തിൽനിന്ന് മോചിപ്പിക്കുന്നു; ഇതുവരെ സങ്കല്പിക്കാൻ കഴിയാത്ത ചക്രവാളങ്ങളിലേക്ക് പുതിയതായി നമ്മെ തുറക്കുന്നു.

പ്രിയ യുവതീയുവാക്കളേ, നന്മയ്ക്കും സന്തുഷ്ടിയ്ക്കുംവേണ്ടിയുള്ള നിങ്ങളുടെ ഓരോ ആഗ്രഹവും ക്രിസ്തുവിൽ പൂർത്തീകരിക്കപ്പെടുന്നത് നിങ്ങൾ കാണും. മിക്കപ്പോഴും വഞ്ചനാത്മകമായ ലൗകിക വാഗ്ദാനങ്ങളാൽ മേഘാവൃതമായ നിങ്ങളുടെ അഗാധ മോഹങ്ങളെ തൃപ്തിപ്പെടുത്തുവാൻ അവിടുത്തേക്കുമാത്രമേ കഴിയുകയുള്ളു. വിശുദ്ധ ജോൺ പോൾ രണ്ടാമൻ പറഞ്ഞതുപോലെ: "നിങ്ങൾ ആകർഷിക്കപ്പെട്ടിരിക്കുന്ന സൗന്ദര്യമാണ് അവിടുന്ന്. ഒത്തുതീർപ്പിന് അനുവദിക്കാത്ത നിറവിനുവേണ്ടിയുള്ള ആ ദാഹത്താൽ നിങ്ങളെ പ്രകോപിപ്പിക്കുന്നത് അവിടുന്നാണ്. കപടജീവിതത്തിന്റെ മുഖംമൂടികൾ ഉരിഞ്ഞുകളയാൻ നിങ്ങളെ നിർബന്ധിക്കുന്നത് അവിടുന്നാണ്. നിങ്ങളുടെ ഹൃദയങ്ങളിൽ നിങ്ങളുടെ ഏറ്റവും യഥാർത്ഥമായ തെരഞ്ഞെടുപ്പുകളെ വായിച്ചറിയുന്നത് അവിടുന്നാണ്. മറ്റുള്ളവർ ശ്വാസംമുട്ടിച്ചുകൊല്ലാൻ ശ്രമിക്കുന്ന തെരഞ്ഞെടുപ്പുകൾ. നിങ്ങളുടെ ജീവിതങ്ങൾകൊണ്ട് മഹത്തായ ചിലതു ചെയ്യാനുള്ള ആഗ്രഹം നിങ്ങളിൽ ജനിപ്പിക്കുന്നത് യേശു ആണ് (cf. *തോർ വെർഗാറ്റയിൽ ജാഗരണപ്രാർത്ഥനാവേളയിലെ പ്രഭാഷണം.* ആഗസ്റ്റ് 19, 2000, *Insegnamenti* XXIII/2 [2000], 212).

**2. ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ.....**

ഹൃദയത്തിന്റെ ശുദ്ധിയിലൂടെ ഈ സൗഭാഗ്യം എങ്ങനെ വരുന്നു എന്ന് കൂടുതൽ പൂർണ്ണമായി മനസ്സിലാക്കുവാൻ നമുക്ക് ശ്രമിക്കാം. ഒന്നാമതായി, ഹൃദയം എന്ന വാക്കിന്റെ വിശുദ്ധഗ്രന്ഥപരമായ അർത്ഥം നാം വിലമതിക്കേണ്ടതുണ്ട്. ഹീബ്രു ദർശനത്തിൽ, വികാരങ്ങളുടെ കേന്ദ്രമാണ് *ഹൃദയം;* മനുഷ്യവ്യക്തിയുടെ ചിന്തകളുടെയും ഉദ്ദേശ്യങ്ങളുടെയും കേന്ദ്രം. ബാഹ്യരൂപങ്ങളിലല്ല, പ്രത്യുത, ഹൃദയത്തിലേക്കാണ് ദൈവം നോക്കുന്നത് (cf. 1 സാമു. 16:7) എന്ന് ബൈബിൾ നമ്മെ പഠിപ്പിക്കുന്നതിനാൽ, നമുക്കും പറയാനാകും നാം ദൈവത്തെ കാണുന്നത് ഹൃദയത്തിൽനിന്നാണ് എന്ന്. ശരീരവും ആത്മാവും തമ്മിലുള്ള ഒരു ഐക്യം എന്ന നിലയിൽ സ്നേഹിക്കുവാനോ സ്നേഹിക്കപ്പെടുവാനോ ഉള്ള അവന്റെയോ അവളുടെയോ കഴിവിൽ, ഹൃദയമാണ് യഥാർത്ഥത്തിൽ മനുഷ്യവ്യക്തി എന്നതാണ് ഇതിനു കാരണം.

*'ശുദ്ധി'* എന്ന പദത്തിന്റെ നിർവചനം സംബന്ധിച്ച് എന്തായാലും, മത്തായി സുവിശേഷകൻ ഉപയോഗിക്കുന്ന ഗ്രീക്കുപദം *'katharos'* ആണ്. അടിസ്ഥാനപരമായി അതിന്റെ അർത്ഥം *"വെടിപ്പുള്ളത്, ശുദ്ധമായത്, മലീമസമാക്കപ്പെടാത്തത്"* എന്നാണ്. ബാഹ്യാചാരങ്ങളുമായി ബന്ധപ്പെട്ട അനുഷ്ഠാനപരമായ ശുദ്ധിയെക്കുറിച്ചുള്ള ഒരു ആശയം യേശു തിരസ്കരിക്കുന്നത് സുവിശേഷത്തിൽ നാം കാണുന്നു. അശുദ്ധമെന്നു കരുതപ്പെട്ടിരുന്ന വസ്തുക്കൾ, മനുഷ്യർ (കുഷ്ഠരോഗികൾ, അപരിചിതർ എന്നിവർ ഉൾപ്പെടെ) തുടങ്ങിയവയുമായുള്ള സകല സമ്പർക്കങ്ങളെയും നിരോധിച്ചിരുന്ന ആചാരങ്ങളാണവ. അവരുടെ കാലഘട്ടത്തിലെ അനേകം യഹൂദരെപ്പോലെ, അനുഷ്ഠാനക്രിയകൾ ആചരിക്കാതെ, പാത്രങ്ങളുടെയും മറ്റും ശുചിത്വം സംബന്ധിച്ച അനുഷ്ഠാനക്രിയകൾ ആദ്യം ആചരിക്കാതെ ഒന്നും ഭക്ഷിക്കുവാൻ തയ്യാറാകാതിരുന്ന ഫരിസേയരോട് യേശു അസന്ദിഗ്ധമായി പ്രതികരിക്കുന്നു. "പുറമെനിന്ന് ഉള്ളിലേക്ക് കടന്ന്, ഒരുവനെ അശുദ്ധനാക്കാൻ ഒന്നിനും കഴിയുകയില്ല. എന്നാൽ ഉള്ളിൽ നിന്നു പുറപ്പെടുന്നവയാണ് അവനെ അശുദ്ധനാക്കുന്നത്... എന്തെന്നാൽ ഉള്ളിൽ നിന്നാണ്, മനുഷ്യന്റെ ഹൃദയത്തിൽനിന്നാണ്, ദുശ്ചിന്ത, പരസംഗം, ദുരാഗ്രഹം, ദുഷ്ടത, വഞ്ചന, ഭോഗാസക്തി, അസൂയ, ദൂഷണം, അഹങ്കാരം, മൂഢത എന്നിവ പുറപ്പെടുന്നത്" (മർക്കോ. 7:15, 21–22).

അപ്പോൾ പരിശുദ്ധമായ ഒരു ഹൃദയത്തിൽനിന്ന് ജന്മംകൊള്ളുന്ന സന്തുഷ്ടി എന്തിലാണ് അടങ്ങിയിട്ടു



ള്ളത്? ഒരുവനെ അശുദ്ധനാക്കുന്ന തിന്മകളെക്കുറിച്ചു പറയുന്ന യേശുവിന്റെ പട്ടികയിൽനിന്ന് നാം മനസ്സിലാക്കുന്നത്, പ്രസ്തുത ചോദ്യം എല്ലാറ്റിനുമുപരിയായി നമ്മുടെ ബന്ധങ്ങളുടെ മേഖലയുമായി ബന്ധപ്പെട്ടിരിക്കുന്നു എന്നാണ്. ഒരുവന്റെ/ഒരുവളുടെ ഹൃദയത്തെ മലീമസമാക്കാൻ കഴിയുന്നത് എന്താണെന്ന് നാം ഓരോരുത്തരും വിവേചിച്ചറിയണം. ഇത് അവന്റെ/അവളുടെ മനഃസാക്ഷിയെ ശരിയായി, വിവേകപൂർവം രൂപപ്പെടുത്തുന്നതിനുവേണ്ടിയാണ്. ദൈവഹിതം എന്തെന്നും നല്ലതും പ്രീതിജനകവും പരിപൂർണ്ണവുമായത് എന്തെന്നും വിവേചിച്ചറിയാൻ സാധിക്കുന്നതിനുവേണ്ടിയാണത്. സൃഷ്ടിജാലങ്ങളോട്, നമ്മുടെ വായുവിന്റെയും വെള്ളത്തിന്റെയും ഭക്ഷണത്തിന്റെയും പരിശുദ്ധി സംബന്ധിച്ച് ആരോഗ്യകരമായ ഒരു ആശങ്ക നാം പ്രകടിപ്പിക്കേണ്ടതുണ്ട്. പക്ഷേ, സകലതിനേക്കാളും ഏറ്റവും അമൂല്യമായതിന്റെ പരിശുദ്ധി നാം സംരക്ഷിക്കേണ്ടത് ഇതിനേക്കാൾ എല്ലാം എത്രയോ ആവശ്യമാണ്. "അതായത് നമ്മുടെ ഹൃദയവും നമ്മുടെ ബന്ധങ്ങളും" ഈ "മാനവപരിസ്ഥിതി," സൗന്ദര്യത്തിൽനിന്ന്, യഥാർത്ഥ സ്നേഹത്തിൽനിന്ന്, വിശുദ്ധിയിൽനിന്ന് ഉളവാകുന്ന ശുദ്ധവായു ശ്വസിക്കുവാൻ ഈ "മാനവ പരിസ്ഥിതി വിജ്ഞാനീയം" നമ്മെ സഹായിക്കും.

ഒരിക്കൽ നിങ്ങളോട് ഞാൻ ചോദിച്ചു: "നിങ്ങളുടെ നിധി എവിടെയാണ്? എന്തിലാണ് നിങ്ങളുടെ ഹൃദയം വിശ്രമം കണ്ടെത്തുന്നത്?" (cf. *ബെൽജിയത്തിൽനിന്നുള്ള യുവജനങ്ങളുമായുള്ള കൂടിക്കാഴ്ച.* മാർച്ച് 31, 2014). യഥാർത്ഥമോ, വ്യാജമോ ആയ നിധികളുമായി ഗാഢബന്ധത്തിലായിരിക്കുവാൻ നമ്മുടെ ഹൃദയങ്ങൾക്കു കഴിയും. അവയ്ക്ക് യഥാർത്ഥ വിശ്രമം കണ്ടെത്താനാകും. അല്ലെങ്കിൽ അവയ്ക്ക് ലളിതമായി ഉറങ്ങാം. അലസരും മടിയന്മാരും ആയിത്തീർന്നുകൊണ്ട്. നമ്മുടെ ജീവിതത്തിൽ നമുക്ക് ഉണ്ടായിരിക്കാവുന്ന ഏറ്റവും വലിയ നന്മ ദൈവവുമായുള്ള നമ്മുടെ ബന്ധമാണ്. ഇതെക്കുറിച്ച് നമുക്ക് ബോദ്ധ്യമുണ്ടോ? ദൈവത്തിന്റെ ദൃഷ്ടിയിൽ നിങ്ങൾ എത്രമാത്രം വിലപിടിപ്പുള്ളവരാണെന്ന് നിങ്ങൾക്കറിയാമോ? നിങ്ങൾ തീർച്ചയായും എങ്ങനെയായിരിക്കുന്നുവോ അതുപോലെ, വ്യവസ്ഥകളില്ലാതെ നിങ്ങൾ സ്വാഗതം ചെയ്യപ്പെടുകയും സ്നേഹിക്കപ്പെടുകയും ചെയ്യുന്നു എന്ന് നിങ്ങൾക്കറിയാമോ? ഇതെക്കുറിച്ചുള്ള ബോധം നമുക്ക് നഷ്ടപ്പെടുമ്പോൾ, മനുഷ്യരായ നാം മനസ്സിലാക്കാനാവാത്ത പ്രഹേളികയായിത്തീരുന്നു. എന്തെന്നാൽ, നാം ദൈവത്താൽ ഉപാധിരഹിതമായി സ്നേഹിക്കപ്പെടുന്നു എന്ന അറിവാണ് നമ്മുടെ ജീവിതങ്ങൾക്ക് അർത്ഥം പകരുന്നത്. ധനികയുവാവുമായി യേശു നടത്തിയ സംഭാഷണം നിങ്ങൾ ഓർമ്മിക്കുന്നുണ്ടോ (cf. മർക്കോ. 10:17-22)? കർത്താവ് അവനെ കടാക്ഷിച്ചു സ്നേഹിച്ചു (വാക്യം 21) എന്ന് മർക്കോസ് സുവിശേഷകൻ നിരീക്ഷിക്കുന്നു. തുടർന്ന്, തന്നെ അനുഗമിക്കുവാനും അങ്ങനെ യഥാർത്ഥ സമ്പത്ത് കണ്ടെത്തുവാനും യേശു അവനെ ക്ഷണിച്ചു. പ്രിയ യുവസ്നേഹിതരേ, ജീവിതത്തിലുടനീളം നിങ്ങൾ ഓരോരുത്തരെയും ക്രിസ്തുവിന്റെ സ്നേഹപൂർണ്ണമായ ഈ കടാക്ഷം അനുഗമിക്കും.

യഥാർത്ഥവും സുന്ദരവും വികാസയോഗ്യവുമായ ഒരു സ്നേഹത്തിനുവേണ്ടിയുള്ള നിങ്ങളുടെ ആഗ്രഹം ഹൃദയങ്ങളിൽ വിരിയുന്ന സമയമാണ് യൗവ്വനം. സ്നേഹിക്കുകയും സ്നേഹിക്കപ്പെടുകയും ചെയ്യാനുള്ള ഈ കഴിവ് എത്രയോ ശക്തമാണ്! അമൂല്യമായ ഈ നിധി

അധഃപതിപ്പിക്കപ്പെടാനും നശിപ്പിക്കപ്പെടാനും തകർക്കപ്പെടാനും അനുവദിക്കരുത്. നമ്മുടെ അയൽക്കാരെ സ്വന്തം സ്വാർത്ഥതാൽപര്യങ്ങൾക്കായി, സുഖത്തിനുവേണ്ടിയുള്ള വസ്തുക്കളായിപ്പോലും ഉപയോഗിക്കാൻ തുടങ്ങുമ്പോൾ ഇത് ആരംഭിക്കുന്നു. ഹൃദയങ്ങൾ തകരുന്നു. നിഷേധാത്മകവും വിപരീതവുമായ ഈ അനുഭവങ്ങളെ തുടർന്ന് സങ്കടമുണ്ടാകുന്നു. ഞാൻ നിങ്ങളെ പ്രേരിപ്പിക്കുകയാണ്, ധൈര്യപ്പെടുത്തുകയാണ്. യഥാർത്ഥ സ്നേഹത്തെ ഭയപ്പെടരുത്; യേശു പഠിപ്പിക്കുന്ന സ്നേഹത്തെ; "ക്ഷമാപൂർണ്ണവും കരുണാമയവും" എന്ന് വിശുദ്ധ പൗലോസ് വിവരിക്കുന്ന സ്നേഹത്തെ. പൗലോസ് പറയുന്നു: "സ്നേഹം അസൂയപ്പെടുന്നില്ല, ആത്മപ്രശംസ ചെയ്യുന്നില്ല, അഹങ്കരിക്കുന്നില്ല, സ്നേഹം അനുചിതമായി പെരുമാറുന്നില്ല, സ്വാർത്ഥം അന്വേഷിക്കുന്നില്ല, കോപിക്കുന്നില്ല, വിദ്വേഷം പുലർത്തുന്നില്ല, അത് അനീതിയിൽ സന്തോഷിക്കുന്നില്ല, അത് സത്യത്തിൽ ആഹ്ലാദം കൊള്ളുന്നു. സ്നേഹം സകലതും സഹിക്കുന്നു. സകലതും വിശ്വസിക്കുന്നു സകലതും പ്രത്യാശിക്കുന്നു" (1 കോറി. 13:4-8).

സ്നേഹിക്കാനായി മനുഷ്യനുള്ള ദൈവവിളിയുടെ സൗന്ദര്യം വീണ്ടും കണ്ടെത്തുവാൻ നിങ്ങളെ പ്രോത്സാഹിപ്പിക്കുന്നതിലൂടെ, സ്നേഹത്തെ കേവലം സാധാരണമായ ഒന്നായി ചുരുക്കുവാനുള്ള വ്യാപകമായ പ്രവണതയ്ക്കെതിരെ കലഹിക്കുവാനും വിപ്ലവമുണ്ടാക്കുവാനും ഞാൻ നിങ്ങളെ പ്രേരിപ്പിക്കുന്നു; കേവലം ലൈംഗികതയുടെ തല ത്തിലേക്കുമാത്രം സ്നേഹത്തെ ചുരുക്കുന്നതിന് എതിരെ, സൗന്ദര്യം, ഐക്യം, വിശ്വസ്തത, ഉത്തരവാദിത്തം എന്നിങ്ങനെ അതിന്റെ സാരവത്തായ സവിശേഷതകൾ നിഷേധിക്കുന്നതിന് എതിരെ. പ്രിയ യുവസ്നേഹിതരേ, "ആപേക്ഷികതാവാദത്തിന്റെയും, ക്ഷണികതയുടെയും ഒരു സംസ്കാരത്തിൽ, ഈ നിമിഷം ആസ്വദിക്കുന്നതിന്റെ പ്രാധാന്യത്തെക്കുറിച്ച് അനേകർ പ്രസംഗിക്കുന്നുണ്ട്. ജീവിതകാലം മുഴുവൻ നീണ്ടുനിൽക്കുന്ന ഒരു പ്രതിബദ്ധതയുണ്ടാക്കുവാൻമാത്രം വിലയോ യോഗ്യതയോ അതിന് ഇല്ല എന്ന് അവർ പറയുന്നു. എന്നെന്നേക്കുമായിട്ടുള്ള ശാശ്വതമായ ഒരു തീരുമാനത്തിന്റെ ആവശ്യമില്ല. എന്തെന്നാൽ, നാളെ നമുക്കായി കൊണ്ടുവരുന്നത് എന്താണെന്ന് നമുക്കറിയില്ല. പകരം ഞാൻ നിങ്ങളോട് ആവശ്യപ്പെടുന്നത്, വിപ്ലവകാരികളായിരിക്കുവാനാണ്. ഒഴുക്കിനെതിരെ നീന്താനാണ് ഞാൻ നിങ്ങളോട് ആവശ്യപ്പെടുന്നത്. അതെ. എല്ലാം താൽക്കാലികമായി കാണുന്ന ഈ സംസ്കാരത്തിനെതിരെ പ്രതിഷേധിക്കുവാനും വിപ്ലവമുണ്ടാക്കുവാനുമാണ് ഞാൻ ആവശ്യപ്പെടുന്നത്. നിങ്ങൾക്ക് യഥാർത്ഥ സ്നേഹത്തിനു കഴിവില്ല, നിങ്ങൾ ഉത്തരവാദിത്തം വഹിക്കാൻ കഴിവില്ലാത്തവരാണെന്ന് ആത്യന്തികമായി വിശ്വസിക്കുന്ന സംസ്കാരത്തിന് എതിരെ എനിക്ക് നിങ്ങളിൽ വിശ്വാസമുണ്ട്. ഞാൻ നിങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കുകയാണ്. ഒഴുക്കിനെതിരെ നീന്താനുള്ള കരുത്തും ധൈര്യവും ആർജ്ജിക്കുക, സന്തുഷ്ടരായിരിക്കുവാനുള്ള ധൈര്യം സംഭരിക്കുക (*28-ാമത് ലോകയുവജനദിനത്തിന്റെ സന്നദ്ധസേവകരുമായുള്ള കൂടിക്കാഴ്ച,* ജൂലൈ 28, 2013).

നിങ്ങൾ യുവജനങ്ങൾ ധീര സാഹസികരാണ്. സ്നേഹത്തെക്കുറിച്ച് സഭയുടെ ധന്യമായ പ്രബോധനങ്ങൾ കണ്ടെത്തുവാൻ നിങ്ങൾ സ്വയം അനുവദിച്ചാൽ, ക്രിസ്തീയതയിൽ അടങ്ങിയിട്ടുള്ളത് വിലക്കുകളുടെ ഒരു പരമ്പരയല്ല എന്ന് നിങ്ങൾ കണ്ടെത്തും. സന്തുഷ്ടിയ്ക്കുവേണ്ടിയുള്ള നമ്മുടെ ആഗ്രഹത്തെ ശ്വാസം മുട്ടിക്കുന്ന വിലക്കുകളാണ് അവ. അതിനുപകരം, നമ്മുടെ ഹൃദയങ്ങളെ കീഴടക്കുവാൻ കഴിവുള്ള ഒരു ജീവിതപദ്ധതിയാണ് ക്രിസ്തീയത എന്ന് കണ്ടെത്തും.

**3. ....എന്തുകൊണ്ടെന്നാൽ അവർ ദൈവത്തെ കാണും**

ഓരോ സ്ത്രീയുടെയും പുരുഷന്റെയും ഹൃദയത്തിൽ കർത്താവിന്റെ ക്ഷണം സ്ഥിരമായി പ്രതിദ്ധ്വനിക്കുന്നു: "എന്റെ മുഖം തേടുവിൻ" (സങ്കീ. 27:8). അതേസമയം നമുക്ക് ബോദ്ധ്യമുണ്ടായിരിക്കണം, നാം പാവപ്പെട്ട പാപികളാണ് എന്ന്. ഉദാഹരണത്തിന് സങ്കീർത്തനത്തിൽ നാം ഇങ്ങനെ വായിക്കുന്നു: "കർത്താവിന്റെ മലയിൽ ആരു കയറും? അവിടുത്തെ വിശുദ്ധ സ്ഥലത്ത് ആരു നിൽക്കും? കളങ്കമറ്റ കൈകളും നിർമ്മലമായ ഹൃദയവും ഉള്ളവൻ" (സങ്കീ. 24:3-4). പക്ഷേ നാം ഒരിക്കലും ഭയപ്പെടരുത്; നിരുത്സാഹപ്പെടരുത്. വിശുദ്ധഗ്രന്ഥത്തിലുടനീളം, നാം ഓരോരുത്തരുടെയും ചരിത്രത്തിലുടനീളം, നാം കാണുന്നത് ആദ്യത്തെ ചുവടുവയ്ക്കുന്നത് ദൈവമാണെന്നാണ്. അവിടുത്തെ സന്നിധിയിൽ നാം എത്തിച്ചേരത്തക്കവിധം അവിടുന്ന് നമ്മെ ശുദ്ധീകരിക്കുന്നു.

കർത്താവ് തന്റെ പേര് വിളിച്ചു സംസാരിക്കുന്നത് ഏശയ്യാ പ്രവാചകൻ കേട്ടപ്പോൾ അവൻ ഭയപ്പെട്ടുകൊണ്ട് പറഞ്ഞു: "എനിക്ക് ദുരിതം! ഞാൻ നശിച്ചു. എന്തെന്നാൽ ഞാൻ അശുദ്ധമായ അധരങ്ങളുള്ളവനാണ്"(ഏശ. 6:5). അവന്റെ അധരങ്ങളെ സ്പർശിക്കുവാൻ ഒരു മാലാഖയെ അയച്ച് കർത്താവ് അവനെ ശുദ്ധീകരിച്ചു. അവിടുന്ന് പറഞ്ഞു: "നിന്റെ മാലിന്യം നീക്കപ്പെട്ടു. നിന്റെ പാപം ക്ഷമിക്കപ്പെട്ടിരിക്കുന്നു" (വാക്യം7). പുതിയനിയമത്തിൽ ഗന്നെസരെത്ത് തടാകക്കരയിൽ യേശു തന്റെ ആദിമശിഷ്യരെ വിളിച്ചപ്പോൾ, അവർക്ക് വലനിറയെ മത്സ്യം ലഭിച്ച അത്ഭുതം പ്രവർത്തിച്ചപ്പോൾ, ശിമയോൻ പത്രോസ് അവിടുത്തെ കാൽക്കൽ വീണ് ഇങ്ങനെ പറഞ്ഞു: "കർത്താവേ, എന്നിൽനിന്ന് അകന്നു പോകണമേ. ഞാൻ പാപിയാണ്" (ലൂക്കാ 5:8). യേശുവിന്റെ മറുപടി പെട്ടെന്നായിരുന്നു. "ഭയപ്പെടേണ്ട, നീ ഇപ്പോൾ മുതൽ മനുഷ്യരെ പിടിക്കുന്നവരാകും" (വാക്യം10). യേശുവിന്റെ ശിഷ്യന്മാരിൽ ഒരുവൻ അവിടുത്തോടു പറഞ്ഞു: "കർത്താവേ, പിതാവിനെ ഞങ്ങൾക്കു കാണിച്ചുതരുക; ഞങ്ങൾക്ക് അതുമതി" ഗുരു മറുപടി പറഞ്ഞു: "എന്നെ കാണുന്നവൻ പിതാവിനെ കാണുന്നു" (യോഹ. 14:8-9).

അവിടുന്നുമായുള്ള നേർക്കാഴ്ചയ്ക്കായുള്ള കർത്താവിന്റെ ക്ഷണം, നിങ്ങൾ ഓരോരുത്തരോടുമുള്ളതാണ്. നിങ്ങൾ ഏതൊരു സ്ഥലത്ത് അല്ലെങ്കിൽ സാഹചര്യത്തിൽ ആയിരുന്നാലും ശരി. "യേശുക്രിസ്തുവുമായി വ്യക്തിപരമായ ഒരു നവീകൃത നേർക്കാഴ്ചയ്ക്ക് ആഗ്രഹം ഉണ്ടായിരുന്നാൽമാത്രംമതി, അല്ലെങ്കിൽ കുറഞ്ഞ പക്ഷം അവിടുത്തേക്ക് നിങ്ങളുമായി നേർക്കാഴ്ച നട

ത്തുവാൻ അനുവദിക്കുന്ന ഒരു തുറവി. ഓരോ ദിവസവും വീഴ്ച കൂടാതെ ഇതു ചെയ്യുവാൻ ഞാൻ നിങ്ങളോട് അഭ്യർത്ഥിക്കുന്നു" (cf. *സുവിശേഷത്തിന്റെ ആനന്ദം,* 3). നാമെല്ലാം പാപികളാണ്. കർത്താവിനാൽ ശുദ്ധീകരിക്കപ്പെടേണ്ടത് ആവശ്യമായിട്ടുള്ളവർ. പക്ഷേ, യേശുവിങ്കലേക്ക് ഒരു ചെറിയ ചുവടുവച്ചാൽ മതിയാവും; തുറന്ന കരങ്ങളോടെ അവിടുന്ന് എപ്പോഴും നമ്മെ കാത്തിരിക്കുന്നു എന്ന് മനസ്സിലാക്കുവാൻ; പ്രത്യേകിച്ച് അനുരഞ്ജന കൂദാശയിൽ. നമ്മെ ശുദ്ധീകരിക്കുകയും നമ്മുടെ ഹൃദയങ്ങളെ നവീകരിക്കുകയും ചെയ്യുന്ന ആ ദിവ്യകാരുണ്യവുമായുള്ള കണ്ടുമുട്ടലിന് സവിശേഷ പദവിയാർന്ന ഒരു അവസരം.

പ്രിയ യുവജനങ്ങളേ, നമ്മെ കാണുവാൻ കർത്താവ് ആഗ്രഹിക്കുന്നു. നാം അവിടുത്തെ കാണുവാനിടയാക്കുന്നതിന് അവിടുത്തെ അനുവദിക്കുവാൻ. ''പക്ഷേ എങ്ങനെ?" നിങ്ങൾ എന്നോടു ചോദിച്ചേക്കാം. 500 വർഷങ്ങൾക്കുമുൻപ് സ്പെയിനിൽ ജനിച്ച ആവിലായിലെ വിശുദ്ധ ത്രേസ്യ, ഒരു ബാലികയായിരുന്നപ്പോൾത്തന്നെ മാതാപിതാക്കളോടു പറഞ്ഞു: "എനിക്ക് ദൈവത്തെ കാണണം." "നാം സ്നേഹിക്കപ്പെടുന്നു എന്ന അനുഭവം, ബോദ്ധ്യം, ഉളവാക്കുന്ന ഒരുവനോടുള്ള ഗാഢ സൗഹൃദം" ആയി, അവൾ തുടർന്ന് പ്രാർത്ഥനയുടെ മാർഗത്തെ കണ്ടെത്തി (*ആത്മകഥ* 8, 5). അതുകൊണ്ട് നിങ്ങളോടുള്ള എന്റെ ചോദ്യം ഇതാണ്. ''നിങ്ങൾ പ്രാർത്ഥിക്കാറുണ്ടോ? സ്നേഹിതനോടു സംസാരിക്കുന്നതുപോലെ നിങ്ങൾക്ക് യേശുവിനോട്, പിതാവിനോട്, പരിശുദ്ധാത്മാവിനോട് സംസാരിക്കാൻ കഴിയും എന്ന് നിങ്ങൾക്കറിയാമോ? കേവലം ഏതെങ്കിലും ഒരു സ്നേഹിതനല്ല. പ്രത്യുത, നിങ്ങളുടെ ഏറ്റവും വലിയ, ഏറ്റവും വിശ്വസ്തനായ, സ്നേഹിതനായിട്ട്. 'ആർസിലെ വികാരി'യോട് (Curé of Ars) അദ്ദേഹത്തിന്റെ ഇടവകക്കാരിൽ ഒരുവൻ പറഞ്ഞതെന്താണെന്ന് നിങ്ങൾ കണ്ടുപിടിക്കും: "സക്രാരിക്കുമുമ്പിൽ ഞാൻ പ്രാർത്ഥിക്കുമ്പോൾ ഞാൻ അവിടുത്തെ നോക്കും; അവിടുന്ന് എന്നെ നോക്കും" (*കത്തോലിക്കാസഭയുടെ മതബോധനം*, 2715).

പതിവായി വിശുദ്ധലിഖിതങ്ങൾ വായിച്ച് കർത്താവുമായുള്ള നേർക്കാഴ്ച നടത്തുവാൻ ഒരിക്കൽകൂടി ഞാൻ നിങ്ങളെ ക്ഷണിക്കുന്നു. അങ്ങനെ ചെയ്യുന്ന ശീലം നിങ്ങൾക്ക് ഇല്ല എങ്കിൽ, സുവിശേഷങ്ങളിൽനിന്ന് തുടങ്ങുക. ഓരോ ദിവസവും ഒന്നോ രണ്ടോ വരി വായിക്കുക. ദൈവവചനം നിങ്ങളുടെ ഹൃദയത്തോടു സംസാരിക്കുവാൻ നിങ്ങളുടെ പാതയെ പ്രകാശമാനമാക്കുവാൻ അനുവദിക്കുക (cf. സങ്കീ. 119:105). നിങ്ങളുടെ സഹോദരീസഹോദരന്മാരുടെ മുഖത്തും ദൈവത്തെ കാണുവാൻ സാധിക്കും എന്ന് നിങ്ങൾ കണ്ടെത്തും. പ്രത്യേകിച്ച് ഏറെ വിസ്മരിക്കപ്പെട്ടവരായ ദരിദ്രർ, വിശക്കുന്നവർ, ദാഹമനുഭവിക്കുന്നവർ, അപരിചിതർ, രോഗികൾ, കാരാഗൃഹത്തിൽ അടയ്ക്കപ്പെട്ടവർ (cf. മത്താ. 25:31–46) തുടങ്ങിയവരുടെ മുഖത്ത്. നിങ്ങൾക്ക് എന്നെങ്കിലും ഈ അനുഭവം ഉണ്ടായിട്ടുണ്ടോ? പ്രിയ യുവജനങ്ങളേ, സ്വർഗരാജ്യത്തിന്റെ യുക്തിയിലേക്ക് പ്രവേശിക്കുവാൻ നാം ദരിദ്രരാണെന്ന് തിരിച്ചറിയണം. നഗ്നമാക്കപ്പെട്ട ഒന്നാണ് അവശ്യമായും ഒരു സംശുദ്ധഹൃദയം; കനിയേണ്ടത് എങ്ങനെയെന്ന് അറിയുന്ന, ആവശ്യത്തിലായിരിക്കുന്നവരുമായി അതിന്റെ ജീവിതം പങ്കുവയ്ക്കുന്ന ഒരു ഹൃദയം.

പ്രാർത്ഥനയിൽ ദൈവവുമായി നേർക്കാഴ്ച നടത്തുക. വിശുദ്ധഗ്രന്ഥം വായിക്കുന്നതും സാഹോദര്യ ജീവിതത്തിൽ കഴിയുന്നതും കർത്താവിനെയും നിങ്ങ



ളെത്തന്നെയും മെച്ചപ്പെട്ട രീതിയിൽ അറിയുവാൻ സഹായിക്കും. എമ്മാവൂസിലേക്കുള്ള പാതയിലെ ശിഷ്യരെപ്പോലെ (cf. ലൂക്കാ 24: 13–35), കർത്താവിന്റെ ശബ്ദം ഉള്ളിൽ ഹൃദയങ്ങൾ ജ്വലിക്കുവാൻ ഇടയാക്കും. അവിടുത്തെ സാന്നിദ്ധ്യം തിരിച്ചറിയുവാനും നിങ്ങളുടെ ജീവിതത്തിനായി അവൻ കരുതിയിട്ടുള്ള സ്നേഹപൂർണ്ണമായ പദ്ധതി കണ്ടെത്തുവാനും അവിടുന്ന് നിങ്ങളുടെ കണ്ണുകൾ തുറക്കും.

വിവാഹജീവിതത്തിനുള്ള, ഒരു കുടുംബം രൂപപ്പെടുത്തുവാനുള്ള കർത്താവിന്റെ വിളി ലഭിക്കുന്നതായി ചിലർക്കു തോന്നുന്നുണ്ട് അല്ലെങ്കിൽ ഉടനെ തോന്നിയേക്കാം. ഈ വിളി കാലഹരണപ്പെട്ടതാണെന്ന് അനേകം പേർ ഇന്ന് ചിന്തിക്കുന്നു. പക്ഷേ അത് സത്യമല്ല! ഇതേ കാരണത്താൽ, സഭയിലും സമകാലികലോകത്തിലും കുടുംബത്തിന്റെ വിളിയേയും ദൗത്യത്തെയും കുറിച്ചുള്ള വിചിന്തനത്തിന് പ്രത്യേകിച്ച് ഒരു കാലയളവ് നീക്കിവയ്ക്കുന്നതിൽ സഭാസമൂഹം ഏർപ്പെടുന്നു. നിങ്ങൾ സമർപ്പിതജീവിതത്തിലേക്ക് അല്ലെങ്കിൽ പൗരോഹിത്യ ജീവിതത്തിലേക്ക് വിളിക്കപ്പെടുന്നുണ്ടോ എന്ന് പരിഗണിക്കുവാനുംകൂടി ഞാൻ നിങ്ങളോട് ആവശ്യപ്പെടുന്നു. ക്രിസ്തുവിനും, അവിടുത്തെ സഭയുടെ ശുശ്രൂഷയ്ക്കുമായി പൂർണ്ണമായി തങ്ങളെത്തന്നെ സമർപ്പിക്കുന്നതിനുള്ള വിളിയെ ആശ്ലേഷിക്കുന്ന യുവജനങ്ങളെ കാണുന്നത് എത്ര സുന്ദരമാണ്. ശുദ്ധമായ ഒരു ഹൃദയത്തോടെ നിങ്ങളെത്തന്നെ വെല്ലുവിളിക്കുക. ദൈവം നിങ്ങളിൽനിന്ന് ആവശ്യപ്പെടുന്നതിനെക്കുറിച്ച് ഭയപ്പെടാതിരിക്കുക! കർത്താവിന്റെ വിളിയോട് നിങ്ങളുടെ "ഉവ്വ്" എന്ന ഉത്തരം നൽകുന്നതിലൂടെ നിങ്ങൾ സഭയിലും സമൂഹത്തിലും പ്രത്യാശയുടെ പുതിയ വിത്തുകളായിത്തീരും. ഒരിക്കലും മറക്കരുത്: ദൈവേച്ഛയാണ് നമ്മുടെ ആനന്ദം!

**4. ക്രാക്കോവിലേക്കുള്ള പാതയിൽ.....**

"ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ, എന്തുകൊണ്ടെന്നാൽ അവർ ദൈവത്തെ കാണും" (മത്താ. 5:8). പ്രിയ യുവതീയുവാക്കളേ, നിങ്ങൾക്കറിയാവുന്നതുപോലെ, ഈ സുവിശേഷഭാഗ്യം നിങ്ങളുടെ ജീവിതങ്ങളോടു നേരിട്ടു സംസാരിക്കുന്നു. നിങ്ങളുടെ സന്തുഷ്ടിക്കും അത് ഒരു ഈടാണ്. അതിനാൽ ഒരിക്കൽക്കൂടി ഞാൻ നിങ്ങളെ പ്രേരിപ്പിക്കുന്നു. സന്തുഷ്ടരായിരിക്കാനുള്ള ധൈര്യം ഉണ്ടായിരിക്കുക.

2016–ൽ ക്രാക്കോവിൽ ലോകമെമ്പാടുംനിന്നുള്ള യുവജനങ്ങളുടെ മഹാസമ്മേളനത്തിനുള്ള അവസാനഘട്ട തയ്യാറെടുപ്പുകൾ ഈ വർഷത്തെ ലോകയുവജനദിനത്തിൽ ആരംഭിക്കുന്നു. 30 വർഷം മുമ്പ്, വിശുദ്ധ ജോൺ പോൾ രണ്ടാമൻ സഭയിൽ ലോകയുവജനദിനങ്ങൾ സ്ഥാപിച്ചു. പത്രോസിന്റെ പിൻഗാമിയുടെ മാർഗനിർദ്ദേത്തിൽ ഓരോ ഭൂഖണ്ഡത്തിലുംനിന്നുള്ള യുവജനങ്ങളുടെ ഈ തീർത്ഥാടനം സത്യത്തിൽ സ്വർഗം ഇച്ഛിച്ചതും പ്രവചനാത്മകവുമായ ഒരു സംരംഭം ആയിത്തീർന്നു. ഭൂഗോളത്തിന്റെ ഓരോ ഭാഗത്തും എണ്ണമറ്റ യുവജനങ്ങളുടെ ജീവിതങ്ങളിൽ ഈ ലോക യുവജനദിനങ്ങൾ സൃഷ്ടിച്ച അമൂല്യഫലങ്ങൾക്ക് നമുക്ക് ഒരുമിച്ച് കർത്താവിന് നന്ദി പറയാം. അതിശയകരമായ എത്രയോ കണ്ടെത്തലുകൾ ഉണ്ടായി. പ്രത്യേകിച്ച് ക്രിസ്തുവാണ് വഴിയും സത്യവും മാർഗവും എന്ന കണ്ടെത്തൽ! സ്വാഗതം ചെയ്യുന്ന ഒരു വലിയ കുടുംബം ആ സഭയെന്ന് എത്രയോപേർക്ക് ബോദ്ധ്യമായി! എത്രയോ മാനസാന്തരങ്ങൾ — ഈ സമ്മേളനങ്ങൾ എത്രയോ ദൈവവിളികൾക്കു കാരണമായി. ലോകയുവജനദിനത്തിന്റെ സ്വർഗീയ മദ്ധ്യസ്ഥനായ വിശുദ്ധനായ മാർപാപ്പ, അദ്ദേഹത്തിന്റെ പ്രിയപ്പെട്ട ക്രാക്കോവിലേക്കുള്ള നമ്മുടെ തീർത്ഥാടനത്തിനുവേണ്ടി മാദ്ധ്യസ്ഥ്യം വഹിക്കുമാറാകട്ടെ. കൃപനിറഞ്ഞവളും സർവ മനോഹരിയും, സമ്പൂർണ്ണ ശുദ്ധിയുള്ളവളുമായ പരിശുദ്ധ കന്യകാമറിയം ഈ പാതയിൽ ഓരോ ചുവടുവയ്ക്കുമ്പോഴും നമ്മെ അനുഗമിക്കുമാറാകട്ടെ.







# ഫ്രാൻസീസ് മാർപാപ്പ പിതാമഹരുടെ പ്രാധാന്യത്തെയും അവരുടെ ഇന്നത്തെ ക്ലേശപൂർണ്ണമായ സാഹചര്യത്തെയുംകുറിച്ച്

# നമ്മൾ വയോധികർ



**പ്രിയ സഹോദരീസഹോദരന്മാരേ,**

ഇന്നത്തെയും അടുത്ത ബുധനാഴ്ചയിലെയും മതബോധനം മുതിർന്നവർക്കുവേണ്ടി സമർപ്പിച്ചിരിക്കുകയാണ്; കുടുംബത്തിൽ അവർ, *മുത്തച്ഛന്മാരും മുത്തശ്ശിമാരും അമ്മായിമാരും അമ്മാവൻമാരു*മാണ്. മുതിർന്നവരുടെ ഇപ്പോഴത്തെ സന്ദിഗ്ദ്ധമായ സ്ഥിതിവിശേഷത്തെക്കുറിച്ചാണ് ഇന്ന് നാം വിചിന്തനം ചെയ്യുക. അടുത്ത പ്രാവശ്യം, അതായത് ബുധനാഴ്ച ഈയൊരു ജീവിതഘട്ടത്തിനുതകുന്ന നിയോഗം സംബന്ധിച്ച് കൂടുതൽ വാസ്തവികമായ നിരീക്ഷണവും ആകാം.

വൈദ്യശാസ്ത്രത്തിന്റെ വികാസംമൂലം ആയുർദൈർഘ്യം വർദ്ധിച്ചിരിക്കുന്നു: എന്നാൽ *ആയുസ്സിനു അനുസൃതമായി സമൂഹം "വികസ്വരമായില്ല!"* വയോധികരുടെ സംഖ്യ പെരുകി. എങ്കിലും അവർക്കു ഇടം കൊടുക്കാൻ തക്കവണ്ണം നമ്മുടെ സമൂഹങ്ങൾ സുസംഘടിതമല്ല; അവരുടെ ദുർബലാവസ്ഥയ്ക്കും അവരുടെ അന്തസ്സിനും സമുചിതമായ ആദരവും പ്രായോഗിക പരിഗണനയും കൊടുക്കുകതന്നെ വേണം. യൗവ്വനയുക്തരായിരിക്കുമ്പോൾ പ്രായമായവരെ അവഗണിക്കാൻ നാം പ്രേരിതരാകുന്നു. അകൽച്ച പാലിക്കേണ്ട ഒരു രോഗമാണത് എന്നു തോന്നുമാറ് നാം അവരെ പാടേ വിസ്മരിക്കുന്നു; പിന്നീട് നാം വൃദ്ധരാകുമ്പോൾ, പ്രത്യേകിച്ച് ദരിദ്രരാണെങ്കിൽ, രോഗികളും ഏകാകികളും ആണെങ്കിൽ, കാര്യശേഷിയുടെ പ്രവർത്തനസൂചനാപത്രം മുഖമുദ്രയാക്കിയ ഒരു സമൂഹത്തിന്റെ കൃത്യവിലോപങ്ങൾ നാമും അനുഭവിക്കേണ്ടിവരുന്നു. അനന്തരഫലമായി വയോധികരെ അവഗണിക്കുന്നു. മുതിർന്നവർ അവഗണിക്കപ്പെടാനുള്ള ഒരു വിഭവമല്ല.

ബനഡിക്ട് പതിനാറാമൻ മാർപാപ്പ ഒരു വൃദ്ധസദനം സന്ദർശിക്കവേ, ഇപ്രകാരം വ്യക്തമായി, പ്രവചനാത്മകമായി പറഞ്ഞു: "ഒരു സമൂഹത്തിന്റെ ഗുണമേന്മ, നാഗരികതയാണ് ഞാൻ അർത്ഥമാക്കുന്നത്, മുതിർന്നവരോട് എങ്ങനെ പെരുമാറുന്നുവെന്നും സാമൂഹികജീവിതത്തിൽ അവർക്കു നൽകുന്ന സ്ഥാനം എന്തെന്നും അനുസരിച്ചുവേണം തീരുമാനിക്കേണ്ടത്" (നവംബർ 12, 2012). ഇത് സത്യമാണ്, വയസ്സായവർക്കു നൽകുന്ന കരുതലാണ് നാഗരികതയിലെ വൈജാത്യം. പരിഷ്കൃതിയിൽ മുതിർന്നവർക്കു ശ്രദ്ധ ലഭിക്കാറുണ്ടോ? അവിടെ



മുതിർന്നവർക്കു ഇടം ഉണ്ടോ? ജ്ഞാനം, വയോധികരുടെ ജ്ഞാനം, അതിനോടു ആദരവു പുലർത്തുന്നത് എപ്രകാരം എന്നറിയാമെങ്കിൽ ആ നാഗരികത മുന്നേറുകതന്നെ ചെയ്യും. മുതിർന്നവർക്കു സ്ഥാനം ഇല്ലാത്തതോ പ്രശ്നങ്ങൾ സൃഷ്ടിക്കുമെന്ന പേരിൽ അവരെ വലിച്ചെറിയുകയോ ചെയ്യുന്ന ഒരു പരിഷ്ക്കൃത സമൂഹത്തിൽ മരണത്തിന്റെ വിഷാണുവിനെ സംവഹിക്കപ്പെടുന്നു.

പാശ്ചാത്യനാടുകളിൽ, ശാസ്ത്രജ്ഞന്മാർ ഈ നൂറ്റാണ്ടിനെ വിശേഷിപ്പിക്കുന്നത് *'വാർദ്ധക്യ ശതാബ്ദം'* എന്നത്രേ: കുട്ടികളുടെ സംഖ്യ ചുരുങ്ങിക്കൊണ്ടിരിക്കുന്നു. പ്രായമായവർ വർദ്ധിച്ചുവരികയുമാണ്. ഈ അസന്തുലിതാവസ്ഥ സത്യത്തിൽ, നമ്മെ വെല്ലുവിളിക്കുന്നു. സമകാലീന സമൂഹത്തിനു അതൊരു വലിയ വെല്ലുവിളിയാണ്. കുറേക്കൂടെ പറഞ്ഞാൽ ഒരു "ഭാരം" കണക്കെ പ്രായമായവരെ തള്ളിക്കളയാൻ ധനലാഭ സംസ്കാരം മർക്കടമുഷ്ടി പിടിക്കുന്നു. അവർ ഫലോത്പാദകർ അല്ല—ഈ സംസ്കാരം അങ്ങനെ വിചാരിക്കുന്നു— എന്നുമാത്രമല്ല, അവർ ഒരു മാറാപ്പും കൂടിയാണ്: ചുരുക്കത്തിൽ, ഇതുപോലെ ചിന്തിക്കുന്നതിന്റെ ഫലപ്രാപ്തി എന്താകാം? അവർ വലിച്ചെറിയപ്പെടുന്നു. പ്രായമായവർ വലിച്ചെറിയപ്പെടുന്നത് എങ്ങനെയെന്നു കാണുന്നതു നിഷ്ഠൂരമാണ്, മൃഗീയമാണ്, അതൊരു പാപമാണ്. ഇത് തുറന്നുപറയാൻ ആർക്കും ധൈര്യമില്ല. എന്നാൽ അത് അനുവർത്തിക്കുകയും ആണ്! വലിച്ചെറിയൽ സംസ്കാരത്തോടുള്ള ഈ പക്ഷപാതത്തിൽ നികൃഷ്ടമായ എന്തോ ചിലതുണ്ട്. എന്നാൽ ആളുകളെ വലിച്ചെറിയുന്നത് നാം പരിചിതമാക്കിയിരിക്കുന്നു. വീര്യം കുറഞ്ഞതിനോടും മുറിപ്പെടുന്നതിനോടും വർദ്ധിച്ചുവരുന്ന നമ്മുടെ ഭയപ്പാടുമൂലം പിഴുതെറിയാൻ നാം ആഗ്രഹിക്കുന്നു; എങ്കിലും അപ്രകാരം ചെയ്യുമ്പോൾ ഒട്ടും സഹിക്കാൻ പറ്റാത്തവരും അവഗണിക്കപ്പെട്ടവരുമാണ് തങ്ങളെന്ന ഉൽക്കണ്ഠ മുതിർന്നവരിൽ വർദ്ധിച്ചുവരാൻ ഇടയാകുന്നു.

ബ്യൂണസ് അയേഴ്സിലെ എന്റെ ശുശ്രൂഷാവേളയിൽ ഈ യാഥാർത്ഥ്യവും അതിന്റെ പ്രശ്നങ്ങളുമായി നേരിട്ടു ബന്ധപ്പെടാൻ എനിക്കു സാധിച്ചിരുന്നു: "മുതിർന്നവരെ കയ്യൊഴിയുന്നു; ഭൗതിക അസ്ഥിരതയുടെ കാര്യത്തിൽ മാത്രമല്ല ഈ കയ്യൊഴിയൽ. നമ്മുടെതന്നെ പരിമിതികൾ പ്രതിബിംബിക്കുന്ന അവരുടെ പരിമിതാവസ്ഥ അംഗീകരിക്കാനുള്ള സ്വാർത്ഥമായ ഒരു പ്രാപ്തിക്കുറവിന്റെ പേരിൽ അവർ ത്യജിക്കപ്പെടുന്നു. ഭാഗഭാക്കുകൾ ആകാനോ തങ്ങളുടെതന്നെ അഭിപ്രായം പറയാനോ അവർക്കനുവാദം ഇല്ല. "ചെറുപ്പക്കാർ മാത്രം ഉപയോഗപ്രദവും അനുഭവാവകാശികളും" എന്ന ഉപഭോക്തൃമാതൃകയിലെ സൂചകങ്ങളാകാൻ അവർക്കനുവാദം ഇല്ല. ഇത്തരമൊരു സമൂഹത്തിലെ നിലനിൽപ്പിനു മറികടക്കേണ്ടിവരുന്ന നിരവധി വൈഷമ്യങ്ങൾ കാരണമാണീ വലിച്ചെറിയൽ അനുവർത്തിക്കപ്പെടുന്നത്. സമൂഹത്തിലെമ്പാടുമുള്ള വൃദ്ധജനങ്ങൾ നമ്മുടെ ജനതക്കാവശ്യമായ ജ്ഞാനത്തിന്റെ കലവറയാകേണ്ടവർ ആണ്. നമ്മുടെ ജനങ്ങൾക്കാവശ്യമായ വിവേകത്തിന്റെ കലവറയാണ് മുതിർന്നവർ! സ്നേഹം ഇല്ലാതെ വരുമ്പോൾ എത്ര അനായാസം മനസ്സാക്ഷി നിദ്രാവസ്ഥ പ്രാപിക്കുന്നു!" (*Solo l'amore ci può salvare*, വത്തിക്കാൻസിറ്റി, 2013, പേജ് 83).

അതും ഇതുപോലെ സംഭവിക്കുന്നു. ഞാൻ ഓർമ്മിക്കുകയാണ്; ഒരു വൃദ്ധസദനം സന്ദർശിച്ചവേളയിൽ, ഓരോരുത്തരുമായി ഞാൻ സംസാരിച്ചപ്പോൾ കൂടെക്കൂടെ ഇങ്ങനെ കേൾക്കേണ്ടി വന്നു: "എങ്ങനെയുണ്ട്? മക്കൾ എന്തു പറയുന്നു? സുഖം, സുഖമായിരിക്കുന്നു." നിങ്ങൾക്കു എത്ര മക്കൾ ഉണ്ട്? ഒരുപാടു പേരുണ്ട്. അവർ നിങ്ങളെ കാണാൻ വരുന്നുണ്ടോ? ഓ, തീർച്ചയായും, അതേ, എല്ലായ്പോഴും, അതേ, അവർ വരുന്നുണ്ട്. അവസാനമായി അവർ വന്നത് എപ്പോഴാണ്? "ഉം, ക്രിസ്തുമസിനു വന്നിരുന്നു." ഇങ്ങനെ പറഞ്ഞ ഒരു വൃദ്ധയെ ഞാൻ ഇന്നും ഓർമ്മിക്കുന്നു. അന്ന് ആഗസ്റ്റ് മാസമായിരുന്നു. എട്ടുമാസക്കാലമായി മക്കൾ അവരെ കാണാൻ വന്നിട്ട്. എട്ടുമാസമായി ത്യജിക്കപ്പെട്ടവൾ! ഇതാണ് മാരകപാപം. മനസ്സിലായോ? ഒരിക്കൽ ഒരു മുത്തശ്ശി, ബാല്യകാലത്തെ അവരുടെ ഒരു പഴയ മുത്തച്ഛന്റെ കഥ ഞങ്ങളോടു പറഞ്ഞിട്ടുണ്ട്. ആഹാരം കഴിക്കുമ്പോൾ വൃത്തികേടാക്കുന്ന ഒരു സ്വഭാവം അദ്ദേഹത്തിനുണ്ടായിരുന്നു. എന്തെന്നാൽ സ്പൂൺനിറച്ച് സൂപ്പ് കോരികുടിക്കുവാൻ അദ്ദേഹത്തിനു കഴിയുമായിരുന്നില്ല. അന്നത്തെ കുടുംബനാഥൻ, അതായത് ഈ മുത്തച്ഛന്റെ മകൻ, അടുക്കളയിൽ ഒരു ചെറിയ മേശ ഒരുക്കി സ്വന്തം പിതാവിനെ തീൻമേശയിൽനിന്നും മാറ്റി. അവിടെ അദ്ദേഹം ഒറ്റക്കിരുന്നു കഴിക്കുമ്പോൾ മറ്റാരും അദ്ദേഹത്തെ കാണാനിടയില്ല. ഇപ്രകാരം ഊണിനോ ഡിന്നറിനോ എത്തുന്ന സ്നേഹിതരുടെ കണ്ണിൽപ്പെടാതെ സ്വന്തം പിതാവ് ഉണ്ടാക്കുന്ന നാണക്കേടിൽനിന്നും രക്ഷപെടാം എന്ന് ആ മകൻ കരുതി. ഏതാനും ദിവസങ്ങൾക്കുശേഷം, വീട്ടിൽ എത്തിയ ആ കുടുംബനാഥൻ കാണുന്നത് തന്റെ ഏറ്റവും ഇളയകുട്ടി കുറച്ചു തടിയും ചുറ്റികയും ആണിയുംകൊണ്ട് കളിക്കുന്ന രംഗമാണ്. അവൻ എന്തോ ഉണ്ടാക്കുകയാണ്. അയാൾ ചോദിച്ചു: "നീ എന്താണുണ്ടാക്കുന്നത്?— അപ്പാ, ഞാൻ ഒരു മേശയുണ്ടാക്കുകയാണ്—മേശയോ! എന്തിന്? അപ്പൻ പ്രായമാകുമ്പോൾ അവിടെ ഇരുന്നു ഭക്ഷണം കഴിക്കാമല്ലോ." നമ്മേക്കാൾ അവബോധമുള്ളവരാണ് കുട്ടികൾ!



സഭാപാരമ്പര്യത്തിൽ, പ്രായമായവരോടുള്ള അടുപ്പത്തിന്റെ സംസ്കാരത്തിന് എല്ലായ്പ്പോഴും പിന്തുണ നൽകിയ വിജ്ഞാനസമ്പത്താണുള്ളത്. ജീവിതത്തിന്റെ ഈ അവസാനഘട്ടത്തിൽ സ്നേഹോഷ്മളവും അവലംബം നൽകുന്നതുമായ ചങ്ങാത്തത്തിന്റെ വിശുദ്ധലിഖിതത്തിൽ വേരൂന്നിയതാണീ പാരമ്പര്യം, പ്രഭാഷകന്റെ പുസ്തകത്തിലെ ഈ ഭാഗം സാക്ഷ്യപ്പെടുത്തുംപ്രകാരം: "വൃദ്ധരുടെ ഉപദേശം ആദരിക്കുക; എന്തുകൊണ്ടെന്നാൽ, അവർതന്നെ തങ്ങളുടെ പിതാക്കന്മാരിൽ നിന്നാണു പഠിച്ചത്, അവരിൽനിന്നു നിനക്ക് അറിവു ലഭിക്കും; അവസരത്തിനൊത്തു മറുപടി പറയാൻ നിനക്കു കഴിയും" (പ്രഭാ. 8:9).

വാർദ്ധക്യത്തോട് അക്ഷമയുടെ മാനസികനില അനുവർത്തിക്കാൻ സഭയ്ക്കു സാദ്ധ്യമല്ല. അങ്ങനെ ചെയ്യുകയും ഇല്ല. അതിലൊട്ടും കുറയാത്ത അലംഭാവവും അവജ്ഞയും അവരോട് പ്രകടിപ്പിക്കാനും കഴിയുകയില്ല. കൃതജ്ഞതയുടെയും അഭിനന്ദനത്തിന്റെയും ആതിഥേയത്വത്തിന്റെയും കൂട്ടായ ഒരു അവബോധം നമ്മിൽ പുനരുജ്ജീവിപ്പിക്കണം. സമൂഹത്തിന്റെ സജീവ ഭാഗമാണ് തങ്ങളും എന്ന ബോധ്യം പ്രായമായവരിൽ അനുഭവവേദ്യമാകാൻ ഇത് ഇടയാക്കും.

നമ്മുടെ മുതിർന്നവർ നമ്മുടെതന്നെ പാതയിൽ നമുക്കുമുൻപേ എത്തിച്ചേർന്ന സ്ത്രീപുരുഷന്മാരും പിതാക്കന്മാരും മാതാക്കളും ആണ്! ഉചിതമായ ഒരു ജീവിതം തേടിയുള്ള ദൈനംദിന പോരാട്ടത്തിൽ നമ്മുടെ സ്വന്തം ഭവനത്തിൽതന്നെ ജീവിച്ചവർ. ഒരുപാടു കാര്യങ്ങൾ നമുക്കവശേഷിപ്പിച്ചവർ. വൃദ്ധർ അന്യരല്ല: ആ വൃദ്ധർ നമ്മൾ ആകാം, സമീപമോ വിദൂരമോ ആയ ഭാവിയിൽ. നമ്മൾ അത് ആഗ്രഹിച്ചില്ലെങ്കിൽക്കൂടി, അത് അനിവാര്യമാകും. കൂടുതൽ മെച്ചപ്പെട്ട കരുതൽ മുതിർന്നവർക്കു നൽകാൻ നാം പഠിക്കുന്നില്ലെങ്കിൽ നമ്മോടുള്ള പെരുമാറ്റവും അതായിരിക്കും.

നമ്മൾ വയോധികർ ഒരല്പം ബലഹീനരാണ്. മാത്രമല്ല, നമ്മിൽ ചിലർ തീർത്തും ക്ഷീണിതരും ആണ്. മിക്കവരും ഒറ്റയ്ക്ക്; രോഗബാധിതരും ആണ്. ചിലർ മറ്റുള്ളവരുടെ, ഒഴിച്ചുകൂടാനാവാത്ത പരിപാലനത്തിലും ശ്രദ്ധയിലും ആശ്രയിച്ചു കഴിയുന്നവരാണ്. ഒരടി പിന്നോട്ടു വയ്ക്കാൻ ആണോ നമ്മുടെ ഭാവം? അവരെ വിധിവൈപരീത്യത്തിലേക്കു തള്ളിയിടുകയാണോ? ചേർച്ചയില്ലാത്ത ഒരു സമൂഹം; പ്രതിഫലം ഇച്ഛിക്കാത്ത സൗജന്യദാനവും വാത്സല്യവും ശീലിക്കാത്ത സമൂഹം—അപരിചിതർക്കിടയിലും അത്രക്കുതന്നെ—അത്തരമൊരു സമൂഹം അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്നു. അതൊരു വഴിപിഴച്ച സമൂഹം ആയിത്തീരും. ദൈവവചനത്തോട് വിശ്വസ്തതയിൽ വർത്തിക്കുന്ന സഭയ്ക്കു അത്തരമൊരു അധഃപതനം അസഹനീയമാണ്. ബന്ധങ്ങളും സൗജന്യങ്ങളും ഇനിമേൽ അനിവാര്യമാണ് എന്ന കരുതൽ കൂടാതെയുള്ള ഒരു ക്രൈസ്തവസഭ ചേതന നഷ്ടപ്പെടുന്ന ഒരു സമൂഹമായിത്തീരും. വയോധികരെ ആദരിക്കാത്ത സമൂഹത്തിൽ യുവജനങ്ങളുടെ ഭാവിയും അവതാളത്തിലാകും.






### ഫ്രാൻസിസ് മാർപാപ്പ കുട്ടികളെക്കുറിച്ച്

# മനുഷ്യവംശത്തിന്റെ നിധി

## ദൗർഭാഗ്യവശാൽ അവർ ഒഴിവാക്കപ്പെടുന്നു; ജനിക്കാൻപോലും അവരെ അനുവദിക്കുന്നില്ല



**പ്രിയ സഹോദരീസഹോദരന്മാരേ,**

കുടുംബത്തിലെ വിവിധ അംഗങ്ങളെക്കുറിച്ച് — പിതാവ്, മാതാവ്, കുട്ടികൾ, സഹോദരങ്ങൾ, മുത്തച്ഛൻ, മുത്തശ്ശി— അവലോകനം ചെയ്തതിനുശേഷം ഞാൻ കുടുംബത്തെക്കുറിച്ചുള്ള ആദ്യഗണത്തിലെ ഈ പ്രബോധനം കുട്ടികളെക്കുറിച്ച് സംസാരിച്ച് അവസാനിപ്പിക്കാം എന്ന് വിചാരിക്കുന്നു: അതു ഞാൻ രണ്ട് ഘട്ടമായാണ് വിഭാവനം ചെയ്യുന്നത്: ഇന്ന് മനുഷ്യകുലത്തിന്റെ വലിയ സമ്മാനമായ കുട്ടികളെക്കുറിച്ച് — അവർ മനുഷ്യകുലത്തിന്റെ ശ്രേഷ്ഠമായ സമ്മാനമാണ് എന്നതു വാസ്തവം ആണ്; എന്നാൽ അവർ യഥാർഥത്തിൽ ഒഴിവാക്കപ്പെടുകയാണ് കാരണം, അവരെ ജനിക്കാൻപോലും അനുവദിക്കുന്നില്ല. അടുത്തതവണ ഞാൻ ബാല്യകാലത്തെ ദൗർഭാഗ്യവശാൽ ഹിംസിക്കുന്ന നിരവധി മുറിവുകളിൽ ശ്രദ്ധ കേന്ദ്രീകരിക്കാം. ഈ അടുത്തകാലത്ത് ഏഷ്യയിൽ നടത്തിയ സന്ദർശനവേളയിൽ കണ്ടുമുട്ടിയ കുട്ടികളാണ് എന്റ മനസ്സിൽ വരുന്നത്: വളരെ സജീവം, അത്യുൽത്സാഹത്തോടെ, എന്നാൽ മറുവശത്ത്, അവരിൽ പലരും വളരെ മോശമായ സാഹചര്യത്തിൽ ഈ ലോകത്ത് ജീവിക്കുന്നു.... വാസ്തവത്തിൽ, കുട്ടികളെ എങ്ങനെ പരിഗണിക്കുന്നു എന്നതിൽ നിന്ന്, ധാർമ്മികമായി മാത്രമല്ല മാനവസമുദായശാസ്ത്രപരമായും, ആ സമൂഹം ഉത്പതിഷ്ണുവായ സമൂഹം ആണോ അല്ല. അന്താരാഷ്ട്ര താല്പര്യങ്ങൾക്കടിമയാക്കപ്പെട്ട സമൂഹമാണോ എന്ന് വിധി എഴുതുവാൻ കഴിയും.

ഒന്നാമതായി, നമ്മുടെ ജീവിതത്തിന്റെ ആദ്യവർഷങ്ങളിൽ, നമ്മൾ മറ്റുള്ളവരുടെ ഔദാര്യത്തിലും സംരക്ഷണയിലും ആശ്രയിച്ചിരുന്നു എന്ന് കുട്ടികൾ നമ്മെ ഓർമ്മിപ്പിക്കുന്നു. ദൈവപുത്രനും ഈഘട്ടത്തിൽനിന്ന് ഒഴിവാക്കപ്പെട്ടിരുന്നില്ല. എല്ലാവർഷവും ക്രിസ്തുമസ്സിന് നാം ധ്യാനിക്കുന്നത് ഈ രഹസ്യം ആണ്. പിറവിത്തിരുനാളിന്റെ ദൃശ്യങ്ങൾ പ്രത്യക്ഷമായും ഏറ്റം ലളിതമായും



മായ ഉപാധികളെ നിരന്തരമായി ഓർമ്മയിൽ എത്തിക്കുന്നു: അതായതു നാം സ്വയം പര്യാപ്തർ എന്ന് പരിഗണിക്കാതെ, സഹായവും സ്നേഹവും മാപ്പും ആവശ്യമുള്ളവർ ആണ് എന്ന് ഓർമ്മിപ്പിക്കുന്നു. നമുക്ക് എല്ലാവർക്കും സഹായവും സ്നേഹവും മാപ്പും ആവശ്യമുണ്ട്! കുട്ടികൾ മറ്റൊരു മനോഹരമായ കാര്യം നമ്മെ ഓർമ്മിപ്പിക്കുന്നു നാം എപ്പോഴും മക്കൾ ആണ് എന്ന്. മുതിർന്ന ഒരാൾ ആയാലും, അഥവാ പ്രായമുള്ള ആൾ ആയാലും, ഒരാൾ ഒരു രക്ഷകർത്താവ് ആയാലും, ഉത്തരവാദിത്തമുള്ള ഒരു പദവിയിൽ എത്തിയാലും ഇതിന്റെ എല്ലാം അടിയിൽ ഒരു കുട്ടിയുടെ വ്യക്തിത്വം ഉണ്ട്. നാം എല്ലാവരും മക്കളാണ്. ഇതു നമുക്കുതന്നെ ജീവൻ നൽകിയതല്ല നമുക്കു ജീവൻ ലഭിച്ചതാണ് എന്ന വസ്തുതയിലേക്ക് നമ്മെകൊണ്ടെത്തിക്കുന്നു. ജീവിതത്തിൽ ചിലപ്പോൾ ഇതു മറന്നുപോകുന്ന അപകടത്തിൽ നാം ചെന്നുപറ്റാറുണ്ട്, അടിസ്ഥാനപരമായി നാം മറ്റുള്ളവരെ ആശ്രയിക്കുന്നവരാണ് വസ്തുത വിസ്മരിച്ച് നാം നമ്മുടെ നിലനിൽപിന്റെ യജമാന്മാരാണ് എന്ന് ചിന്തിക്കാറുണ്ട്. വാസ്തവത്തിൽ, നമ്മുടെ ജീവിതത്തിന്റെ ഓരോഘട്ടത്തിലും, ഓരോ സാഹചര്യത്തിലും, ഓരോ സാമൂഹികപരിസ്ഥിതിയിലും, നാം മക്കളായി നിലകൊള്ളുന്നു എന്നതു വലിയ ആനന്ദത്തിന്റെ അനുഭവം ആണ്. അവരുടെ സാന്നിദ്ധ്യംകൊണ്ട് കുട്ടികൾ നൽകുന്ന പ്രധാന സന്ദേശം ഇതാണ്: അവരുടെ വെറും സാന്നിദ്ധ്യംകൊണ്ട് നാം ഓരോരുത്തരും എല്ലാവരും മകനോ മകളോ ആണെന്ന് നമ്മെ അനുസ്മരിപ്പിക്കുന്നു.

മനുഷ്യകുലത്തിന് കുട്ടികൾ കൊണ്ടുവരുന്ന നിരവധി സമ്മാനങ്ങളും, സമ്പന്നതയും ഉണ്ട്. അവയിൽ ചിലത് മാത്രം സൂചിപ്പിക്കാം.

വിശ്വാസവും നിർമ്മലമായ ദൃഷ്ടിയോടെ വാസ്തവം കാണാനുള്ള കഴിവും അവർ അവരുടെ വഴി കൊണ്ടുവരുന്നു. ഒരു കുട്ടിയ്ക്ക് തന്റെ പിതാവിനോടും മാതാവിനോടും സ്വഭാവേനയുള്ള വിശ്വാസം ഉണ്ട്. അവന് സ്വഭാവേന ദൈവത്തിലും, യേശുവിലും പരിശുദ്ധ മാതാവിലും വിശ്വാസം ഉണ്ട്. അതേസമയം അവന്റെ ആന്തരിക ഉറ്റുനോട്ടം ശുദ്ധമാണ്. വിദ്വേഷംമൂലമോ ഇരട്ടത്താപ്പുമൂലമോ, ഹൃദയത്തെ കഠിനമാക്കുന്ന "ചെതുമ്പൽ" മൂലം കളങ്കപ്പെട്ടതോ അല്ല. മൂലപാപംമൂലം കുട്ടികളും അടയാളം ഇട്ടപ്പെട്ടവരാണ്, അവർ സ്വാർത്ഥബുദ്ധിയുള്ളവരാണെങ്കിലും വിശുദ്ധിയും ആന്തരിക ലാളിത്യവും സംരക്ഷിക്കുന്നു. എന്നാൽ കുട്ടികൾ നയകുശലർ അല്ല; അവർക്ക് അനുഭവപ്പെടുന്നത് അവർ കാണുന്നത് തുറന്നുപറയുന്നു. മറ്റുള്ളവരുടെ മുന്നിൽവച്ച്: "ഇത് എനിക്ക് ഇഷ്ടമല്ല, എന്തെന്നാൽ ചീത്തയാണ്" എന്ന് പറഞ്ഞ് പലപ്പോഴും അവർ തങ്ങളുടെ മാതാപിതാക്കളെ പ്രയാസത്തിൽ ആക്കുന്നു. കുട്ടികൾ അവർ കാണുന്നതു പറയുന്നു, അവർക്ക് ഇരട്ട മുഖം ഇല്ല, ദൗർഭാഗ്യവശാൽ പ്രായമായവർ പഠിച്ചിരിക്കുന്ന ഇരട്ടത്താപ്പിന്റെ ശാസ്ത്രം കുട്ടികൾ പഠിച്ചിട്ടില്ല.

എന്നുതന്നെയല്ല, കുട്ടികൾ അവരുടെ ആന്തരികലാളിത്യത്തിൽ ആർദ്രത സ്വീകരിക്കുന്നതിനും കൊടുക്കുന്നതിനുമുള്ള കഴിവ് കൊണ്ടുവരുന്നു. ബൈബിൾ പറ

ഇതു വെളിപ്പെടുത്തുന്നു. ഇതു കൗതുകകരമാണ്: ദൈവത്തിന് തന്നെ കുട്ടികൾക്ക് മനസ്സിലാക്കികൊടുക്കുന്നതിന് പ്രയാസം ഇല്ല. കുട്ടികൾക്ക് ദൈവത്തെ മനസ്സിലാക്കുന്നതിനും പ്രയാസമില്ല. സുവിശേഷത്തിൽ "ചെറിയവരെ" കുറിച്ച് അനേകം മനോഹരവും ശക്തവുമായ വാക്കുകൾ ഉള്ളത് ആകസ്മികം അല്ല. "ശിശുക്കൾ" എന്ന പ്രയോഗം മറ്റുള്ളവരെ സഹായത്തിനായി ആശ്രയിക്കുന്ന എല്ലാവരെയും, പ്രത്യേകമാംവിധത്തിൽ, കുട്ടികളെയുംക്കുറിച്ചാണ്. ഉദാഹരണത്തിന്, യേശു പറയുന്നു: "സ്വർഗത്തിന്റെയും ഭൂമിയുടെയും നാഥനായ പിതാവേ, നീ ഈക്കാര്യങ്ങൾ ബുദ്ധിമാന്മാരിൽനിന്നും വിവേകങ്ങളിൽനിന്നും മറച്ച് ശിശുക്കൾക്കു വെളിപ്പെടുത്തിയിരിക്കുന്നതിനാൽ ഞാൻ നിന്നെ സ്തുതിക്കുന്നു," (മത്താ:11:25) വീണ്ടും: "ഈ ചെറിയവരിൽ ആരെയും നിന്ദിക്കാതിരിക്കാൻ സൂക്ഷിച്ചുകൊള്ളുക. സ്വർഗത്തിൽ അവരുടെ ദൂതന്മാർ എന്റെ സ്വർഗസ്ഥനായ പിതാവിന്റെ മുഖം എപ്പോഴും ദർശിച്ചുകൊണ്ടിരിക്കുകയാണ്" (മത്താ:18:10).

അങ്ങനെ ശിശുക്കൾ അവർക്കും മനുഷ്യകുലത്തിനും ഒരു നിധിയാണ്, അതുപോലെ സഭയ്ക്കും. എന്തെന്നാൽ അവർ സ്വർഗരാജ്യത്തിൽ പ്രവേശിക്കുന്നതിന് ആവശ്യ



© AP

യുന്നതുപോലെ “ശിലാ” ഹൃദയം അല്ല “മാംസള” ഹൃദയം (എസ. 36:26) ആണ്. ആർദ്രത കവിതയും ആണ്: അതു സംഭവങ്ങളെയും വസ്തുതകളെയും “അനുഭവിക്കുകയാണ്,” അല്ലാതെ അവയെ വെറുംവസ്തുക്കളായി പരിഗണിക്കുകയല്ല, അവയെ ഉപയോഗിക്കുന്നതിനുമാത്രം; കാരണം അവയ്ക്ക് ഉപയോഗം ഉള്ളതുകൊണ്ട്....

കുട്ടികൾക്ക് പുഞ്ചിരിക്കുന്നതിനും കരയുന്നതിനുമുള്ള കഴിവ് ഉണ്ട്. ചിലർ, അവരെ ആശ്ലേഷിക്കുന്നതിന് കൈയ്യിൽ എടുക്കുമ്പോൾ പുഞ്ചിരിക്കും; മറ്റുള്ളവർ ഞാൻ വെള്ള വസ്ത്രം ധരിച്ചിരിക്കുന്നതുകൊണ്ട് അവർക്ക് പ്രതിരോധ കുത്തിവയ്പ്പ് എടുക്കുവാൻ പോകുന്ന ഡോക്ടർ ആണെന്ന് ധരിച്ച് അവർ കരയും.... സ്വമേധയ! കുട്ടികൾ ഇങ്ങനെയാണ്: അവർ പുഞ്ചിരിയ്ക്കും കരയും, വളർന്നവരിൽ “അടിച്ചമർത്തിയിരിക്കുന്ന” രണ്ടുകാര്യങ്ങൾ, നമുക്കു കഴിവില്ലാതായിപോയ..... പലപ്പോഴും നമ്മുടെ പുഞ്ചിരി മരക്കഷണത്തിന്റ ചിരിപോലെയാണ്, സ്ഥിരീകൃതമായ, സ്വാഭാവികമല്ലാത്ത ഒരു പുഞ്ചിരി, തികച്ചും കൃത്രിമമായ, ഒരു കോമാളിയെപ്പോലെ. കുട്ടികൾ സ്വാഭാവികമായി ചിരിക്കുകയും കരയുകയും ചെയ്യും. അത് എപ്പോഴും ഹൃദയത്തെ ആശ്രയിച്ച് ഇരിക്കുന്നു. പലപ്പോഴും നമ്മുടെ ഹൃദയം അടഞ്ഞിരിക്കുകയാണ്; ചിരിക്കുവാനും കരയുവാനുമുള്ള കഴിവ് നഷ്ടപ്പെട്ടിരിക്കുന്നു. കുട്ടികൾ നമ്മളെ പുഞ്ചിരിക്കണം എന്നും കരയണം എന്നും വീണ്ടും പഠിപ്പിക്കുന്നു. എന്നാൽ നാം നമ്മോടുതന്നെ ചോദിക്കണം: ഞാൻ സ്വാഭാവികമായാണോ പുഞ്ചിരിക്കുന്നത്, കാപട്യമില്ലാതെ, സ്നേഹത്തോടെ. അഥവാ എന്റെ പുഞ്ചിരി കൃത്രിമമാണോ? എനിക്ക് ഇപ്പോഴും കരയുവാൻ കഴിയുന്നുണ്ടോ അഥവാ എന്റെ കരയുവാനുള്ള കഴിവ് നഷ്ടപ്പെട്ടുവോ? ഈ രണ്ടു വെറും മാനുഷിക ചോദ്യങ്ങളാണ് കുട്ടികൾ നമ്മെ പഠിപ്പിക്കുന്നത്.

ഈ കാരണങ്ങളാൽ യേശു തന്റെ ശിഷ്യന്മാരെ “ശിശുക്കളെപോലെ ആകുവാൻ” ക്ഷണിച്ചു; എന്തെ



Getty

ന്നാൽ സ്വർഗരാജ്യം അവരെപ്പോലുള്ളവർക്കാണ് (cf. മത്താ. 18:3, മർക്കോ.10:14).

പ്രിയ സഹോദരീസഹോദരന്മാരേ, കുട്ടികൾ ജീവനും ഉൻമേഷവും, പ്രത്യേകതയും മാത്രവുമല്ല ക്ലേശങ്ങളും കൊണ്ടുവരുന്നു. അതാണു ജീവിതം. തീർച്ചയായും അവർ മനഃക്ലേശങ്ങളും ചിലപ്പോൾ അനേകപ്രശ്നങ്ങളും കൊണ്ടുവരും, എന്നാൽ കുട്ടികൾ ഇല്ലാത്തതുകൊണ്ട് ശോകമായതും ജരാനരബാധിച്ചതുമായ ഒരു സമൂഹത്തേക്കാൾ നല്ലത് ഈ മനഃക്ലേശങ്ങളും ഈ പ്രശ്നങ്ങളുമുള്ള സമൂഹമാണ്! ഒരു സമൂഹത്തിലെ ജനനനിരക്ക് കഷ്ടിച്ച് ഒരു ശതമാനമാണ് എന്നു നാം കാണുമ്പോൾ, നമുക്കു പറയാൻ കഴിയും കുട്ടികൾ ഇല്ലാത്തതുകൊണ്ട് സമൂഹം മനഃക്ലേശമുള്ളതും ജരാനരബാധിച്ചതുമാണെന്ന്.



കവർസ്റ്റോറി 4

## ഫ്രാൻസീസ് മാർപാപ്പ 'കാരുണ്യത്തിന്റെ വിശുദ്ധവർഷം' പ്രഖ്യാപിച്ച വേളയിൽ

# മഹനീയമായ മാപ്പ്



ഈ വർഷം വീണ്ടും, നോമ്പിലെ നാലാം ഞായറാഴ്ചയുടെ തലേസന്ധ്യയിൽ പ്രായശ്ചിത്ത ആരാധനാനുഷ്ഠാനങ്ങൾക്കായി നാം ഒത്തുകൂടിയിരിക്കുകയാണ്. അനേകം ക്രൈസ്തവരുമായി നാം ഐക്യപ്പെട്ടിരിക്കുന്നു; ലോകത്തിന്റെ ഓരോ ഭാഗത്തും, ഇന്ന് കർത്താവിന്റെ നന്മയുടെ ഒരു അടയാളമായി ഈ നിമിഷം ജീവിക്കാൻ ഈ ക്ഷണം അവർ സ്വീകരിച്ചിരിക്കുന്നു. തീർച്ചയായും പിതാവിന്റെ ക്ഷമയുടെ ഉറപ്പ് ലഭിക്കുന്നതിന് വിശ്വാസപൂർവം പിതാവിന്റെ പക്കലേക്ക് അടുക്കുവാൻ അനുരഞ്ജനകൂദാശ നമ്മെ അനുവദിക്കുന്നു. അവിടുന്ന് സത്യത്തിൽ "കാരുണ്യത്തിൽ സമ്പന്നനാണ്." ആത്മാർത്ഥഹൃദയത്തോടെ അവിടുത്തോട് യാചിക്കുന്നവരുടെമേൽ അവിടുന്ന് അത് സമൃദ്ധമായി വർഷിക്കുന്നു.

അവിടുത്തെ സ്നേഹം അനുഭവിക്കാനായി ഇവിടെ ആയിരിക്കുക എന്നത് എല്ലാറ്റിനുമുപരി അവിടുത്തെ കൃപയുടെ ഒരു ഫലമാണ്. പൗലോസ് അപ്പോസ്തലൻ നമ്മെ അനുസ്മരിപ്പിക്കുന്നതുപോലെ, നൂറ്റാണ്ടുകളിലൂടെ അവിടുത്തെ കാരുണ്യത്തിന്റെ സമ്പത്ത് ബോദ്ധ്യപ്പെടുത്തുന്നത് ദൈവം ഒരിക്കലും അവസാനിപ്പിക്കുന്നില്ല. നമ്മുടെ പാപങ്ങൾ ഏറ്റുപറയുന്നതിലേക്ക് നമ്മെ നയിക്കുന്ന ഹൃദയപരിവർത്തനം, "ദൈവത്തിൽനിന്നുള്ള ഒരു വരദാനമാണ്." നമുക്ക് അത് തനിച്ചു ചെയ്യാനാവില്ല. നമ്മുടെ പാപങ്ങൾ ഏറ്റുപറയാനുള്ള ശക്തി ദൈവത്തിന്റെ ഒരു വരദാനമാണ്. അത് അവിടുത്തെ പ്രവൃത്തിയാണ് (cf. എഫേ. 2:8-10). അവിടുത്തെ കരങ്ങളാൽ ആർദ്രതയോടെ സ്പർശിക്കപ്പെടുകയും, അവിടുത്തെ കൃപയാൽ രൂപപ്പെടുകയും ചെയ്യുന്നതിനാൽ, പാപങ്ങളെക്കുറിച്ചുള്ള ഭീതികൂടാതെ വൈദികന്റെ പക്കലേക്ക് എത്തുവാൻ നമുക്ക് കഴിയും. പക്ഷേ, ദൈവനാമത്തിൽ നാം അവിടുന്നിനാൽ സ്വീകരിക്കപ്പെടും, നമ്മുടെ നികൃഷ്ടത ഉണ്ടായിട്ടും അവിടുന്നിനാൽ മനസ്സിലാക്കപ്പെടും എന്ന തീർച്ചയോടെയാണ് അത്. നമ്മെ പ്രതിരോധിക്കുന്ന ഒരു വക്കീലിനെപ്പോലും കൂടാതെ സമീപിക്കുക. നമ്മുടെ പാപങ്ങൾക്കുവേണ്ടി ജീവൻ ബലിയർപ്പിച്ചത് അവിടുന്ന് മാത്രമാണ്. ഏകനായ അവിടുന്ന് നമുക്കുണ്ട്. പിതാവിന്റെ മുൻപിൽ എപ്പോഴും നമ്മെ പ്രതിരോധിക്കുന്നത് അവിടുന്നാണ്. അവിടുന്ന് എപ്പോഴും നമ്മെ പ്രതിരോധിക്കുന്നു. നാം കുമ്പസാരക്കൂടുവിട്ട് പുറത്തുപോകുമ്പോൾ അവിടുത്തെ ബലം നാം അറിയുന്നു. അത് നവജീവൻ പ്രദാനം ചെയ്യുന്നു. വിശ്വാസത്തിന്റെ തീക്ഷ്ണത വീണ്ടെടുക്കുന്നു. കുമ്പസാരത്തിനുശേഷം നാം വീണ്ടും ജനിക്കുന്നു.

നാം ശ്രവിച്ച സുവിശേഷം (cf. ലൂക്കാ 7:36-50) പ്രത്യാശയുടെയും സമാശ്വാസത്തിന്റെയും ഒരു പാതയിലേക്ക് നമ്മെ നയിക്കുന്നു. ഫരിസേയന്റെ ഭവനത്തിൽവച്ച് പാപി




നിയായ സ്ത്രീ അനുഭവിച്ചതുപോലെ, യേശുവിന്റെ അനുകമ്പനിറഞ്ഞ കടാക്ഷം നമ്മുടെമേൽ പതിക്കുന്നത് അനുഭവിക്കുന്നത് നല്ലതാണ്. ഈ സുവിശേഷഭാഗത്തിൽ രണ്ടുവാക്കുകൾ നിർബന്ധിതമായി ആവർത്തിക്കപ്പെടുന്നു: സ്നേഹം, വിധി എന്നിവ.

കർത്താവിന്റെ മുൻപിൽ സ്വയം വിനയപ്പെടുന്ന പാപിനിയായ സ്ത്രീയുടെ സ്നേഹം അവിടെയുണ്ട്. പക്ഷേ അതിനുമുൻപ് അവളോട് യേശു പ്രകടിപ്പിക്കുന്ന കരുണനിറഞ്ഞ സ്നേഹവുമുണ്ട്. അവിടുത്തെ സമീപിക്കുവാൻ അവളെ പ്രേരിപ്പിക്കുന്നത് അതാണ്. അവളുടെ അനുതാപത്തിന്റെയും ആനന്ദത്തിന്റെയും കണ്ണീർ ഗുരുവിന്റെ പാദങ്ങൾ കഴുകുന്നു. നന്ദിപൂർവം അവൾ സ്വന്തം തലമുടികൊണ്ട് ആ പാദങ്ങൾ തുടയ്ക്കുന്നു. സംശുദ്ധ സ്നേഹത്തിന്റെ പ്രകടനമാണ് ചുംബനങ്ങൾ. അവളുടെ ദൃഷ്ടിയിൽ അവിടുന്ന് എത്രമാത്രം അമൂല്യനാണ് എന്നതിന് സാക്ഷ്യമാണ് സമൃദ്ധമായി ചൊരിയുന്ന സുഗന്ധതൈലം. ഈ സ്ത്രീയുടെ ഓരോ പ്രവൃത്തിയും സ്നേഹത്തെക്കുറിച്ചു പറയുന്നു. ജീവിതത്തിൽ ചാഞ്ചല്യമില്ലാത്ത തീർച്ചയുണ്ടാകുവാനുള്ള ആഗ്രഹം അത് പ്രകടിപ്പിക്കുന്നു: അതായത് ക്ഷമിക്കപ്പെട്ടു എന്നതിന്റെ ഈ തീർച്ച സുന്ദരമാണ്. യേശു അവൾക്ക് ഈ തീർച്ച നൽകുന്നു. അവളെ സ്വീകരിക്കുന്നതിൽ ദൈവത്തിന് അവളോടുള്ള സ്നേഹം, പരസ്യമായി പാപം ചെയ്യുന്ന അവളോടുമാത്രമുള്ള സ്നേഹം യേശു പ്രകടമാക്കുന്നു. സ്നേഹവും ക്ഷമയും ഒരേസമയം പ്രകടിതമാകുന്നു. ദൈവം അവളുടെ അനേകം പാപങ്ങൾ ക്ഷമിക്കുന്നു. അവിടുന്ന് അവയുടെയെല്ലാം പേരിൽ അവളോടു ക്ഷമിക്കുന്നു. എന്തെന്നാൽ അവൾ അത്രയധികം സ്നേഹിച്ചു (ലൂക്കാ 7:47). അവൾ യേശുവിനെ ആരാധിക്കുന്നു. എന്തെന്നാൽ അവിടുന്നിൽ അധിക്ഷേപമോ ശിക്ഷയോ അല്ല, കാരുണ്യമുണ്ട്. അവളെ, പാപിനിയായ അവളെ സ്നേഹംകൊണ്ട് യേശു മനസ്സിലാക്കുന്നു എന്ന് അവൾ ഗ്രഹിക്കുന്നു. യേശു മുഖാന്തിരം അവളുടെ അനേകം പാപങ്ങൾ അവളുടെ ചുമലിൽനിന്ന് ദൈവം എടുത്തുമാറ്റുന്നു. അവിടുന്ന് അവയെ മേലിൽ ഓർമ്മിക്കുന്നില്ല (cf. ഏശ. 43:25). എന്തെന്നാൽ ഇതും ശരിയാണ്. ദൈവം ക്ഷമിക്കുമ്പോൾ, അവിടുന്ന് മറക്കുന്നു. ദൈവത്തിന്റെ ക്ഷമ, മഹനീയമാണ്. അവളെ സംബന്ധിച്ചിടത്തോളം ഒരു പുതുയുഗം ആരംഭിക്കുന്നു. സ്നേഹത്തിലൂടെ ഒരു പുതുജീവിതത്തിലേക്ക് അവൾ വീണ്ടും ജനിക്കുന്നു.

ഈ സ്ത്രീ സത്യത്തിൽ കർത്താവുമായുള്ള കണ്ടുമുട്ടൽ നടത്തി. നിശ്ശബ്ദമായി അവൾ ഹൃദയം തുറന്നു. സങ്കടത്തിൽ, പാപങ്ങളെക്കുറിച്ച് അനുതപിച്ചു. കണ്ണീരൊഴുക്കി, ക്ഷമിക്കുവാനുള്ള ദൈവിക നന്മയ്ക്കായി അവൾ യാചിച്ചു. അവൾക്ക് ശിക്ഷാവിധി ഉണ്ടാവില്ല. പക്ഷേ ദൈവത്തിൽനിന്ന് വരുന്നത് ഉണ്ടായിരിക്കും. ഇത് കാരുണ്യത്തിന്റെ ശിക്ഷാവിധിയാണ്. ഈ കണ്ടുമുട്ടലിന്റെ ധീരനായകൻ തീർച്ചയായും സ്നേഹമാണ്. നീതിക്കും അപ്പുറം പോകുന്ന ഒരു കാരുണ്യം.

കുടുംബനാഥനായ ശിമയോൻ എന്ന ഫരിസേയൻ നേരേമറിച്ച്, സ്നേഹത്തിലേക്കുള്ള പാത കണ്ടെത്തുന്നില്ല. സകലതും കണക്കുകൂട്ടിയുള്ളതാണ്. എല്ലാം പര്യാലോചനാവിധേയമാണ്. ഔപചാരികതയുടെ പടിവാതിലിൽ അവിടുന്ന് നിൽക്കുന്നു. അത് അസുഖകരമായ ഒരു കാര്യമാണ്. ഔപചാരിക സ്നേഹം അയാൾക്ക് മനസ്സിലാകുകയില്ല. അവന് രക്ഷ പ്രദാനം ചെയ്യുന്ന യേശുവിനെ കാണുന്നതിന് അടുത്ത ചുവട് മുൻപോട്ടു വയ്ക്കുവാൻ അയാൾക്ക് കഴിയുന്നില്ല. യേശുവിനെ ഉച്ചഭക്ഷണത്തിനു ക്ഷണിക്കുന്നതിൽ ശിമയോൻ സ്വയം പരിമിതപ്പെടുത്തുന്നു. പക്ഷേ അയാൾ വാസ്തവത്തിൽ അവനെ സ്വാഗതം ചെയ്യുന്നില്ല. ശിമയോൻ ചിന്തകളിൽ നീതിയെമാത്രം ഉണർത്തുന്നു. പക്ഷേ അങ്ങനെ ചെയ്യുന്നതിൽ അയാൾക്ക് തെറ്റുപറ്റുന്നു. സ്ത്രീയെക്കുറിച്ചുള്ള അയാളുടെ വിധിതീർപ്പ് സത്യത്തിൽനിന്ന് അവനെ അകറ്റുന്നു. തന്റെ അതിഥി ആരാണെന്ന് മനസ്സിലാക്കുന്നതിൽനിന്നുപോലും അത് അവനെ തടയുന്നു. അയാൾ ഉപരിതലത്തിൽ നിർത്തി; ഔപചാരികതയിൽ ഹൃദയം കാണുവാൻ കഴിയാതെ. യേശുവിന്റെ ഉപമയ്ക്കുമുൻപിൽ, കൂടുതൽ സ്നേഹിക്കുന്ന ദാസൻ ആരാണ് എന്ന ചോദ്യത്തിനു മുൻപിൽ ഫരിസേയൻ ശരിയായി മറുപടി നൽകുന്നു: “അവൻ ആരോട് കൂടുതൽ ക്ഷമിച്ചുവോ

അവൻ." "നീ ശരിയായി വിധിച്ചു" (ലൂക്കാ 7:43) എന്ന് നിരീക്ഷിക്കുവാൻ യേശു വീഴ്ച വരുത്തുന്നില്ല. ശിമയോന്റെ ന്യായവിധി സ്നേഹത്തിലേക്കുതിരിഞ്ഞപ്പോൾ അവൻ ശരിയായ മാർഗത്തിലായി.

യേശുവിന്റെ ഓർമ്മപ്പെടുത്തൽ കാര്യങ്ങളുടെ ഉപരിതലത്തിൽ ഒരിക്കലും നിർത്തരുത് എന്ന് നാം ഓരോരുത്തരെയും ഉദ്ബോധിപ്പിക്കുന്നു. പ്രത്യേകിച്ച് നമുക്കുമുൻപിൽ ഒരു വ്യക്തി ഉള്ളപ്പോൾ. ഓരോരുത്തർക്കും എത്രമാത്രം ഉദാരമനസ്കത സാദ്ധ്യമാകും എന്ന് കാണുവാൻ, അതിനുമപ്പുറത്തേക്കു നോക്കുവാനും ഹൃദയത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കുവാനും നാം വിളിയ്ക്കപ്പെട്ടിരിക്കുന്നു. ദൈവത്തിന്റെ കാരുണ്യത്തിൽനിന്ന് ആരെയും ഒഴിവാക്കാനാവില്ല. അത് പ്രാപിക്കുവാനുള്ള വഴി എല്ലാവർക്കും അറിയാം. ഏവരും സ്വീകരിക്കപ്പെടുകയും ആരും തിരസ്കരിക്കപ്പെടാതിരിക്കുകയും ചെയ്യുന്ന ഭവനം സഭയാണ്. അവളുടെ വാതിലുകൾ മലർക്കെ തുറന്നിരിക്കുന്നു. തന്മൂലം കൃപയാൽ സ്പർശിക്കപ്പെടുന്നവർക്ക് ക്ഷമയുടെ ഉറപ്പ് ലഭിക്കും. പാപം എത്രയധികം വലുതാണോ അത്രമാത്രം വലുതായിരിക്കണം അനുതപിക്കുന്നവരോട് സഭ കാണിക്കുന്ന സ്നേഹം. എത്രമാത്രം സ്നേഹത്തോടെയാണ് യേശു നമ്മെ വീക്ഷിക്കുന്നത്! എത്രമാത്രം സ്നേഹത്തോടെയാണ് നമ്മുടെ പാപംനിറഞ്ഞ ഹൃദയത്തെ അവിടുന്ന് സൗഖ്യപ്പെടുത്തുന്നത്! നമ്മുടെ പാപം അവിടുത്തെ ഒരിക്കലും ഭയപ്പെടുത്തുന്നില്ല. ധൂർത്തപുത്രന്റെ കഥ നമുക്ക് പരിശോധിക്കാം. പിതാവിന്റെ പക്കലേക്ക് മടങ്ങാൻ തീരുമാനിച്ചപ്പോൾ അവൻ ഒരു പ്രസംഗം നടത്താൻ തീരുമാനിച്ചു. പക്ഷേ പിതാവ് അവനെ സംസാരിക്കുവാൻ അനുവദിക്കുന്നില്ല. അയാൾ അവനെ ആശ്ലേഷിക്കുന്നു (cf. ലൂക്കാ 15:17-24). യേശു നമ്മോടു പെരുമാറുന്ന രീതിയും ഇതുതന്നെയാണ്. "പിതാവേ, ഞാൻ ഒട്ടേറെ പാപങ്ങൾ ചെയ്തു" "പക്ഷേ, നീ എത്തിയാൽ അവിടുന്ന് സന്തോഷിക്കും. അത്രയധികം സ്നേഹത്തോടെ അവിടുന്ന് നിന്നെ ആശ്ലേഷിക്കും. ഭയപ്പെടേണ്ട!"

പ്രിയ സഹോദരീസഹോദരന്മാരേ, കാരുണ്യത്തിന്റെ ഒരു സാക്ഷിയായിരിക്കുവാനുള്ള ദൗത്യം എങ്ങനെ സഭ കൂടുതൽ വ്യക്തമാക്കും എന്ന് മിക്കപ്പോഴും ഞാൻ ചിന്തിച്ചിട്ടുണ്ട്. നാം ഈ യാത്ര ചെയ്യേണ്ടതുണ്ട്. ആത്മീയ മാനസാന്തരത്തോടെ ആരംഭിക്കുന്ന ഒരു യാത്രയാണത്. അതിനാൽ, കേന്ദ്രസ്ഥാനത്ത് ദൈവകാരുണ്യത്തെ പ്രതിഷ്ഠിച്ചിട്ടുള്ള ഒരു *'അസാധാരണ ജൂബിലി'* പ്രഖ്യാപിക്കുവാൻ ഞാൻ തീരുമാനിച്ചിരിക്കുന്നു. ഇത് *'കാരുണ്യത്തിന്റെ വിശുദ്ധ വർഷ'*മായിരിക്കും. കർത്താവിന്റെ വചനത്തിന്റെ വെളിച്ചത്തിൽ ജീവിക്കുവാൻ നാം ആഗ്രഹിക്കുന്നു. "നിങ്ങളുടെ പിതാവ് കാരുണ്യമുള്ളവനായിരിക്കുന്നതുപോലെ നിങ്ങളും കാരുണ്യമുള്ളവരായിരിക്കുവിൻ" (cf. ലൂക്കാ 6:36). ഇത് പ്രത്യേകിച്ച് കുമ്പസാരകർക്ക് ബാധകമാണ്! അത്രമാത്രം കാരുണ്യം!

അമലോത്ഭവമാതാവിന്റെ അടുത്ത തിരുനാളിൽ ഈ വിശുദ്ധവർഷം ആരംഭിക്കും. പ്രപഞ്ചരാജാവും, പിതാ




വിന്റെ കാരുണ്യത്തിന്റെ ജീവിക്കുന്ന മുഖമായ നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ രാജത്വത്തിരുനാൾ ദിനമായ 2016 നവംബർ 20 ഞായറാഴ്ച ഈ 'വർഷം' സമാപിക്കും. നവസുവിശേഷവത്കരണത്തിന്റെ പരിപോഷണത്തിനുവേണ്ടിയുള്ള തിരുസംഘത്തെ ഈ ജൂബിലിയുടെ സംഘാടനം ഞാൻ ഭരമേല്പിക്കുന്നു. കാരുണ്യത്തിന്റെ സുവിശേഷം ഓരോ വ്യക്തിയ്ക്കും എത്തിച്ചുകൊടുക്കുവാനുള്ള സഭാദൗത്യത്തിൽ ഒരു പുതിയ ചുവടുവയ്പായി അതിനു ജീവൻ വയ്ക്കുവാനാണത്.

നാം പാപികളാകയാൽ അത്രമാത്രം കാരുണ്യം ആവശ്യമുള്ള മുഴുവൻ സഭയും ദൈവകാരുണ്യത്തെ വീണ്ടും കണ്ടെത്തുന്നതിലും അതിനെ ഫലപ്രദമാക്കുന്നതിലും ഈ ജൂബിലിയിൽ ആനന്ദം കണ്ടെത്തുമെന്ന് എനിക്ക് വിശ്വാസമുണ്ട്. ആ കാരുണ്യംകൊണ്ട് നമ്മുടെ കാലഘട്ടത്തിലെ ഓരോ മനുഷ്യനും ആശ്വാസം പകരുവാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു. ദൈവം *എല്ലാവരോടും ക്ഷമിക്കുന്നു* എന്നും, ദൈവം *എല്ലായ്പോഴും ക്ഷമിക്കുന്നു* എന്നും മറക്കരുത്. ക്ഷമ യാചിക്കുന്നതിൽ നമുക്ക് ഒരിക്കലും മടുപ്പ് തോന്നാതിരിക്കട്ടെ. അതിനാൽ ഈ 'വർഷം' നമുക്ക് കാരുണ്യത്തിന്റെ മാതാവിനു സമർപ്പിക്കാം. അവൾ തന്റെ ദൃഷ്ടി നമ്മുടെ നേർക്ക് തിരിക്കുമാറാകട്ടെ; നമ്മുടെ യാത്രയെ നിരീക്ഷിക്കുമാറാകട്ടെ. നമ്മുടെ പ്രായശ്ചിത്ത യാത്ര; തുറന്നഹൃദയത്തോടെയുള്ള ഒരു വർഷം നീണ്ടുനിൽക്കുന്ന നമ്മുടെ യാത്ര. ദൈവത്തിൽനിന്ന് ദണ്ഡവിമോചനം നേടുവാൻ, ദൈവത്തിന്റെ കാരുണ്യം നേടുവാനുള്ള യാത്ര.




ഫ്രാൻസീസ് മാർപാപ്പ വി. കുമ്പസാരത്തെക്കുറിച്ച്

# ആശ്ലേഷത്തിന്റെ ഒരാഘോഷം

## ഓരോ വ്യക്തിയും ഹൃദയത്തിൽ ആനന്ദത്തോടെ കുമ്പസാരക്കൂട്ടിൽനിന്നു പോകണം



**പ്രിയ സഹോദരന്മാരേ,**

ഈ നോമ്പുകാലത്തിൽ അപ്പസ്തോലിക് പെനിറ്റെൻഷ്യറി സംഘടിപ്പിച്ച ഇന്റേണൽ ഫോറത്തിലെ വാർഷിക കോഴ്സിന്റെ അവസരത്തിൽ നിങ്ങളെ കാണുവാൻ എനിക്ക് ഏറെ സന്തോഷമുണ്ട്. മേജർ പെനിറ്റെൻഷ്യറി കർദ്ദിനാൾ മൗറോ പിയാചെൻസയ്ക്ക് ഞാൻ ഹൃദ്യമായ അഭിവന്ദനം നേരുകയും അദ്ദേഹത്തിന്റെ ഉപചാരപൂർവകമായ വാക്കുകൾക്ക് നന്ദിപറയുകയും ചെയ്യുന്നു. അദ്ദേഹം എനിക്കു നൽകിയ അഭിവന്ദനങ്ങൾക്കു നന്ദിപറയുന്നു എന്നു മാത്രമല്ല, മറ്റൊരു വാർഷികം പങ്കുവയ്ക്കുവാനും ഞാനാഗ്രഹിക്കുന്നു: നാളെ എന്റെ പരമാചാര്യത്വത്തിന്റെ രണ്ടാം വാർഷികത്തിനു പുറമെ, ഞാൻ സന്ന്യാസജീവിതത്തിൽ പ്രവേശിച്ചതിന്റെ 57-ാം വാർഷികമാണ് ഇന്ന്. എനിക്കുവേണ്ടി പ്രാർത്ഥിക്കുക! റീജന്റ് മോൺ. ക്രിസ്തോഫ് നൈക്കിയേലിനെയും പെനിറ്റെൻഷ്യറിയിലെ മെത്രാന്മാർ, ഉദ്യോഗസ്ഥർ, ജീവനക്കാർ എന്നിവരെയും *ഇൻ ഊർബേ* പേപ്പൽ ബസിലിക്കകളിലെ സാധാരണവും അസാധാരണവുമായ കുമ്പസാരക്കാരുടെ സംഘങ്ങളെയും ഞാൻ അഭിവന്ദനം ചെയ്യുന്നു. അനുരഞ്ജനകൂദാശ ശരിയായി നിർവഹിക്കുന്നതിന് നവവൈദികരെയും വൈദികാർത്ഥികളെയും സഹായിക്കുക എന്ന അജപാലന ഉദ്ദേശ്യമുള്ള ഈ കോഴ്സിൽ പങ്കെടുക്കുന്ന എല്ലാവരെയും ഞാൻ അഭിവന്ദനം ചെയ്യുന്നു. നമുക്കറിയാവുന്നതുപോലെ, മനുഷ്യരാശിയോടുള്ള ദൈവത്തിന്റെ അടുപ്പത്തിന്റെയും വാത്സല്യത്തിന്റെയും സഞ്ചാരപഥമാണു കൂദാശകൾ. നമ്മെക്കുറിച്ചും നമ്മുടെ പരിമിതികളെക്കുറിച്ചും നാണിക്കാതെ നമ്മിലേക്കു വരുവാനും നമ്മെ കാണുവാനും ദൈവം ചിന്തിക്കുകയും ആഗ്രഹിക്കുകയും ചെയ്ത സമൂർത്ത പാതകളാണവ.

കൂദാശകളുടെ കൂട്ടത്തിൽ തീർച്ചയായും കുമ്പസാരം ദൈവത്തിന്റെ *കാരുണ്യംനിറഞ്ഞ മുഖത്തെ സവിശേഷമായ ഉദ്ദിഷ്ടഫലദായകത്വത്താൽ സന്നിഹിതമാക്കുന്നു*: അതു സ്ഥിരമായും അവിരാമമായും യാഥാർത്ഥ്യമാവുകയും സാക്ഷാത്കൃതമാവുകയും ചെയ്യുന്നു. അനുതാപികളും കുമ്പസാരക്കാരുമെന്നനിലയിൽ നമുക്കിത് ഒരിക്കലും മറക്കാതിരിക്കാം: ദൈവത്തിനു പൊറുക്കാൻ കഴിയാത്ത യാതൊരു പാപവും ഇല്ല. ഒന്നുപോലുമില്ല! സൂര്യനിൽനിന്നു പിൻവാങ്ങുന്നയാൾക്ക് ചൂടോ പ്രകാശമോ നേടുവാൻ കഴിയാത്തതുപോലെ, ദൈവകാരുണ്യത്തിൽനിന്നു പിടിച്ചുവയ്ക്കുന്നതിനു മാത്രമേ ക്ഷമിക്കപ്പെടാതിരിക്കുവാൻ കഴിയൂ.

ദൈവത്തിന്റെ വിസ്മയകരമായ ഈ ദാനത്തിന്റെ വെളിച്ചത്തിൽ മൂന്ന് അവശ്യകാര്യങ്ങൾ ഉയർത്തിക്കാട്ടുവാൻ ഞാനാഗ്രഹിക്കുന്നു: കൂദാശ, കാരുണ്യം അഭ്യസിക്കുന്നതിനുള്ള ഒരു മാർഗം എന്നനിലയിൽ; നാം ആഘോഷിക്കുന്നതിൽനിന്നു പഠിക്കുവാൻ സ്വയം അനുവദിക്കുക എന്നനിലയിൽ; പ്രകൃത്യാതീതമായ കടാക്ഷം സംരക്ഷിക്കുക എന്നനിലയിൽ.

1. *കാരുണ്യം അഭ്യസിക്കുന്നതിന്* ഉള്ള ഒരു മാർഗം എന്നനിലയിൽ കൂദാശ ജീവിക്കുക എന്നതിന്, മാനവികവും ക്രൈസ്തവവുമായ സമാധാനവും ധാരണയും അനുഭവിക്കുന്നതിന് നമ്മുടെ സഹോദരങ്ങളെ സഹായിക്കുക എന്നാണർത്ഥം. കുമ്പസാരം "പീഡനം" ആയിക്കൂടാ; മറിച്ച്, ഹൃദയത്തിൽ ആനന്ദത്തോടെ മുഖം പ്രത്യാശകൊണ്ടു തിളങ്ങി, എന്നാൽ ചിലപ്പോൾ—നമുക്കറിയാം—മാനസാന്തരത്തിന്റെയും അതിൽനിന്ന് ഉറവെടുക്കുന്ന ആനന്ദത്തിന്റെയും കണ്ണീരിൽ കുളിച്ച് ഓരോ വ്യക്തിയും കുമ്പസാരക്കൂട്ടിൽനിന്നു പോകണം (cf. അപ്പസ്തോലിക ആഹ്വാനം, *സുവിശേഷത്തിന്റെ ആനന്ദം,* നം. 44). കുമ്പസാരം കർക്കശവും ശല്യപ്പെടുത്തുന്നതും അതിക്രമിച്ചുകടക്കുന്നതുമായ ഒരു ചോദ്യംചെയ്യലാവുക എന്നത് അനുതാപിയുടെ സകല പ്രവൃത്തികളോടും കൂടെ അർത്ഥമാക്കുന്നില്ല. നേരെമറിച്ച്, മാനവികതകൊണ്ടു സമ്പന്നമാക്കപ്പെട്ട വിമോചകമായ ഒരു കണ്ടുമുട്ടലാവണം അത്. അതിലൂടെ ഒരുവന് കാരുണ്യം അഭ്യസിക്കാനാവുന്നു. ചെയ്ത തെറ്റിന് സാധ്യമായിടത്തോളം പരിഹാരം ചെയ്യുവാനുള്ള നീതിപൂർവകമായ ബാധ്യത അത് ഒഴിവാക്കുന്നില്ല; മറിച്ച്, ഉൾച്ചേർക്കുന്നു. അങ്ങനെ അടുക്കലടുക്കൽ കുമ്പസാരിക്കുവാൻ വിളിക്കപ്പെട്ടതായി വിശ്വാസിക്ക് അനുഭവിക്കുവാൻ കഴിയും. ഹൃദയത്തിന്—കുമ്പസാരക്കാരന്റെ ഹൃദയത്തിനുപോലും!— ഏറെ നന്മ ചെയ്യുന്ന ആത്മാവിന്റെ മൃദുത്വത്തോടെ ഏറ്റവും മികച്ച വിധത്തിൽ കുമ്പസാരിക്കുവാൻ അങ്ങനെ വിശ്വാസി പഠിക്കുകയും ചെയ്യും. സ്നേഹത്തിന്റെയും സമാധാനത്തിന്റെയുമായ ദൈവരാജ്യം ഹൃദയങ്ങളിൽ വളരത്തക്ക വിധം, ദൈവവുമായുള്ള വ്യക്തിബന്ധത്തെ നമ്മൾ വൈദികർ ഈ വിധത്തിൽ വളർച്ചയ്ക്കു പ്രാപ്തമാക്കുന്നു.

പലപ്പോഴും കുമ്പസാരക്കാരൻ കാരുണ്യം കാണിക്കുന്നതിനെ ദാക്ഷിണ്യംകാണിക്കുന്നതുമായി കൂട്ടിക്കുഴയ്ക്കാറുണ്ട്. എന്നാൽ ഇതു നോക്കൂ: ദാക്ഷിണ്യം കാട്ടുന്ന ഒരു കുമ്പസാരക്കാരനോ കാർക്കശ്യക്കാരനായ ഒരു കുമ്പസാരക്കാരനോ കാരുണ്യമുള്ളവനല്ല. രണ്ടുപേരും അല്ല. ആദ്യത്തെയാൾ ഇങ്ങനെ പറയുന്നതുകൊണ്ട് കാരുണ്യമുള്ളയാളല്ല: "തുടർന്നോളൂ, ഇതൊരു പാപമല്ല, തുടർന്നോളൂ, തുടർന്നോളൂ!" മറ്റേയാൾ ഇങ്ങനെ പറയുന്നതുകൊണ്ട് കാരുണ്യമുള്ളയാളല്ല: "പാടില്ല, നിയമം പറയുന്നത്...." ഇവർ രണ്ടുപേരും, അനുതാപിയുടെ കരംപിടിച്ച് അയാളുടെ മാനസാന്തരത്തിൽ അനുയാത്രചെയ്ത് അയാളോടു സഹോദരനെപ്പോലെ പെരുമാറുന്നില്ല! ഒരാൾ പറയുന്നു: "പൊയ്ക്കോളൂ, വിഷമിക്കേണ്ട, ദൈവം എല്ലാം ക്ഷമിക്കുന്നു. മുന്നോട്ടു പൊയ്ക്കോളൂ, പൊയ്ക്കോളൂ!" മറ്റേയാൾ പറയുന്നു: "പാടില്ല, പാടില്ലെന്ന് നിയമം പറയുന്നു." കാരുണ്യമുള്ള വൈദികനാകട്ടെ അനുതാപിയെ കേൾക്കുകയും അയാളോടു ക്ഷമിക്കുകയും എന്നാൽ അയാളുടെ ഭാരം വഹിച്ച് അയാളോടൊത്ത് നടക്കുകയും ചെയ്യുന്നു; എന്തെന്നാൽ, മാനസാന്തരം, അതേ—ഒരുപക്ഷേ—ഇന്ന് ആരംഭിച്ചിരിക്കുന്നു. എന്നാൽ അതു സ്ഥിരോത്സാഹത്തോടുകൂടി തുടരണം.... കാണാതായ ആടിനെ തേടിപ്പോവുകയും ചുമന്നുകൊണ്ടു വരികയും ചെയ്യുന്നതുപോലെ നിങ്ങൾ ഇയാളുടെ ചുമടു വഹിക്കുന്നു. എന്നാൽ ഇത് കൂട്ടിക്കുഴയ്ക്കരുത്: ഇതു വളരെ പ്രധാനമാണ്. കാരുണ്യമെന്നാൽ ഒരു സഹോദരന്റെയോ സഹോദരിയുടെയോ ഭാരം വഹിക്കുകയും നടക്കുവാൻ അയാളെ സഹായിക്കുകയും ചെയ്യുക എന്നാണ്. ''ആ, കുഴപ്പമില്ല, മുന്നോട്ടു പൊയ്ക്കോളൂ, പൊയ്ക്കോളൂ!" എന്നു പറയരുത്; കാർക്കശ്യവും അരുത്. ഇതു വളരെ പ്രധാനമാണ്. ആർക്കിതു ചെയ്യുവാൻ കഴിയും? പ്രാർത്ഥിക്കുന്ന വൈദികന്, കരയുന്ന വൈദികന്, ഈ അനുതാപിയെക്കാൾ വലിയ പാപിയാണു താൻ എന്നറിയുന്ന വൈദികന് ഇതു ചെയ്യുവാൻ കഴിയും. അനുതാപി പറയുന്ന ചീത്തക്കാര്യം സ്വന്ത നിലയ്ക്ക് വൈദികൻ ഒരിക്കലും ചെയ്തിട്ടില്ലെങ്കിൽ അതു ദൈവകൃപകൊണ്ടു മാത്രമാണ് എന്ന് അദ്ദേഹത്തിനറിയാം. സമീപസ്ഥനായിരിക്കുകയും മാനസാന്തരത്തിന്റെ പ്രക്രിയയെ അനുയാത്രചെയ്യുകയും ചെയ്യുന്നതാണു കാരുണ്യം.

2. കുമ്പസാരിപ്പിക്കുന്ന വൈദികരായ നിങ്ങളോടാണ് കൃത്യമായും ഞാനിതു പറയുന്നത്: *അനുരഞ്ജന കൂദാശയിൽനിന്നു പഠിക്കുവാൻ നിങ്ങളെത്തന്നെ അനുവദിക്കുക!* ഇതു രണ്ടാമത്തെ കാര്യം. കുമ്പസാരം കേൾക്കുക എന്നത്, എത്രയോ വട്ടം നമ്മെ പടുത്തുയർത്തുന്നു! കർത്താവുമായി ആധികാരികമായ സ്വകാര്യവും സഭാത്മകവുമായ കൂട്ടായ്മയും സഹോദരങ്ങളുമായി ആത്മാർത്ഥ സ്നേഹവും ജീവിക്കുന്ന സഹോദരീസഹോദരന്മാർ, ആത്മാവിൽ ദരിദ്രരായ ലളിതമനസ്കർ. അവർ കർത്താവിന് തങ്ങളെത്തന്നെ വിട്ടുകൊടുക്കുകയും സഭയിൽ ശരണപ്പെടുകയും തന്മൂലം തങ്ങളുടെ കുമ്പസാരക്കാരനിലും വിശ്വാസമർപ്പിക്കുകയും ചെയ്യുന്നു. പലപ്പോഴും മാനസാന്തരത്തിന്റെ യഥാർത്ഥ അത്ഭുതങ്ങൾക്കു സാക്ഷ്യംവഹിക്കുവാനും നമ്മൾ ക്ഷണിക്കപ്പെടുന്നു. മാസങ്ങളോളം, ചിലപ്പോൾ വർഷങ്ങളോളം, പാപത്തിന്റെ അടിമത്തത്തിലായിരുന്നവരും ധൂർത്തപുത്രനെപ്പോലെ സുബോധം വന്ന് എഴുന്നേൽക്കുന്നതിനും പിതാവിനോടു ക്ഷമ ചോദിക്കുവാൻ പിതൃഭവനത്തിലേക്കു മടങ്ങുന്നതിനും നിശ്ചയിക്കുന്നവരുമായ ആളുകൾ (cf.



ലൂക്കാ 15:18). കാരുണ്യനിധിയായ സ്വർഗീയപിതാവിന്റെ പവിത്രീകരിക്കുന്ന ആശ്ലേഷത്താൽ, പശ്ചാത്താപവിവശരായ ഈ സഹോദരീസഹോദരന്മാരെ സ്വാഗതംചെയ്യുക എത്ര മനോഹരമാണ്. അവിടുന്ന് നമ്മെ അത്രമേൽ സ്നേഹിക്കുകയും പൂർണഹൃദയത്തോടെ തന്നിലേക്കു മടങ്ങുന്ന ഓരോ കുഞ്ഞിനുവേണ്ടിയും വിരുന്നൊരുക്കുകയും ചെയ്യുന്നു!

നമ്മുടെ സഹോദരീസഹോദരന്മാരുടെ മാനസാന്തരത്തിലും അനുതാപത്തിലുംനിന്ന് എത്രത്തോളമാണ് നമുക്കു പഠിക്കാനാവുക! ആത്മപരിശോധന നടത്തുവാൻ അവർ നമ്മെ നിർബന്ധിക്കുന്നു: ഒരു വൈദികനായ ഞാൻ ഈ വൃദ്ധസ്ത്രീ ചെയ്യുന്നിടത്തോളം ദൈവത്തെ സ്നേഹിക്കുന്നുണ്ടോ? ദൈവത്തിന്റെ കാരുണ്യത്തിന്റെ ഒരു ശുശ്രൂഷകനാക്കപ്പെട്ട എനിക്ക് ഈ അനുതാപിയുടെ ഹൃദയത്തിലുള്ള കാരുണ്യം ഉണ്ടാകുവാൻ കഴിയുന്നുണ്ടോ? ആരുടെ ശുശ്രൂഷയ്ക്കാണോ ഞാൻ നിയോഗിക്കപ്പെട്ടിരിക്കുന്നത് ആ അനുതാപിയെപ്പോലെ മാറ്റത്തിനും മാനസാന്തരത്തിനും ഒരു കുമ്പസാരക്കാരനെന്നനിലയിൽ ഞാൻ തുറവിയുള്ളയാളാണോ? മിക്കപ്പോഴും ഈ ആളുകൾ നമ്മെ പടുത്തുയർത്തുന്നു, നമ്മെ പടുത്തുയർത്തുന്നു.

3. വിശ്വാസികളുടെ കൂദാശാപരമായ ഏറ്റുപറച്ചിലുകൾ കേൾക്കുമ്പോൾ നമ്മൾ *ആന്തരികനോട്ടം സ്വർഗത്തിലേക്ക്, പ്രകൃത്യതീതമായതിലേക്ക് തിരിച്ചുവയ്ക്കണം.* ഒരാളും സ്വന്ത യോഗ്യതയിലൂടെയോ സ്വന്തം ദൈവശാസ്ത്ര—നൈയാമിക വൈദഗ്ധ്യംകൊണ്ടോ തന്റെ മാനുഷികമോ മനഃശാസ്ത്രപരമോ ആയ സ്വഭാവസവിശേഷതകൾകൊണ്ടോ അല്ല ഈ ശുശ്രൂഷയിൽ നിയുക്തനായിരിക്കുന്നത് എന്ന അവബോധം നാം സർവോപരി നമ്മിൽ ഊതിത്തെളിക്കണം. സ്വതന്ത്രമായും സ്നേഹത്തിലൂടെയും യഥാർത്ഥത്തിൽ കാരുണ്യത്തിലൂടെയും, പൂർണമായും ദൈവകൃപയാലാണ് അനുരഞ്ജനത്തിന്റെ ശുശ്രൂഷകരായി നാമെല്ലാവരും ഏല്പിക്കപ്പെട്ടിരിക്കുന്നത്. ഇതും ഇതും ഇതും ചെയ്തിട്ടുള്ള ഞാൻ ഇപ്പോൾ ക്ഷമിക്കണം.... വളരെ പരുഷമായ വാക്കുകളിൽ കർത്താവ് ജനത്തിന്റെ അവിശ്വസ്തതയെ തള്ളിപ്പറയുന്ന എസെക്കിയേൽ 16-ാം അധ്യായത്തിലെ അവസാനഭാഗം ഇതെന്നെ ഓർമിപ്പിക്കുന്നു. എന്നാൽ ഒടുവിൽ കർത്താവ് പറയുന്നു: "ഞാൻ നിങ്ങളോടു ക്ഷമിക്കുകയും നിങ്ങളുടെ സഹോദരിമാരെ—മറ്റു ജനതകളെ—വിധിക്കുവാൻ നിങ്ങളെ അവരുടെ മീതെ പ്രതിഷ്ഠിക്കുകയും ചെയ്യും. നിങ്ങളവരേക്കാൾ പ്രാധാന്യമുള്ളവരാകും. എന്താണ് നിങ്ങൾ ചെയ്തത് എന്നതിനെക്കുറിച്ച് നിങ്ങൾ ലജ്ജിക്കത്തക്കവിധം, നിങ്ങളെ ലജ്ജിപ്പിക്കുവാൻ ഞാനിതു ചെയ്യും." ലജ്ജയുടെ അനുഭവം; ഈ പാപം കേൾക്കുന്ന ഞാൻ, ഇത്രമേൽ ദുഃഖത്തോടെയോ ഇത്രയും ആത്മശൈഥില്യത്തോടെയോ പശ്ചാത്തപിക്കുന്ന ഈ ആത്മാവിനെ കേൾക്കുന്ന ഞാൻ, എന്റെ പാപങ്ങളെക്കുറിച്ചു ലജ്ജിക്കുവാൻ പ്രാപ്തനാണോ? ഇതൊരു കൃപയാണ്. ദൈവകൃപയാലാണ് നാം കാരുണ്യത്തിന്റെ ശുശ്രൂഷകരായിരിക്കുന്നത്; കുമ്പസാരിപ്പിക്കുവാൻ ആവശ്യപ്പെടുന്ന ഓരോ സഹോദരന്റെയും സഹോദരിയുടെയും നേർക്ക് നമ്മെ വിനീതരും സ്വീകരിക്കുന്നവരും കാരുണ്യമുള്ളവരുമാക്കുന്ന ഈ പ്രകൃത്യതീത കടാക്ഷം നാം ഒരിക്കലും നഷ്ടപ്പെടുത്തരുത്. ഞാൻ ഇതു ചെയ്തിട്ടില്ലെങ്കിൽ, ഭയാനകമായ ആ പാപത്തിൽ വീണിട്ടില്ലെങ്കിൽ, അല്ലെങ്കിൽ ഞാനിപ്പോൾ ജയിലിൽ കഴിയുന്നില്ലെങ്കിൽ അതു പൂർണമായും ദൈവകൃപയാലാണ്, ആ ഒരൊറ്റ കാരണത്താലാണ്! നമ്മുടെ മിടുക്കുകൊണ്ടല്ല. കൂദാശ അനുഷ്ഠിക്കുന്ന നിമിഷം നമുക്കിത് അനുഭവപ്പെടണം. പാപങ്ങളുടെ ഏറ്റുപറച്ചിൽ കേൾക്കുന്ന രീതിയും പ്രകൃത്യതീതമായിരിക്കണം: പ്രകൃത്യതീതമായ രീതിയിൽ കേൾക്കുക, ദൈവികരീതിയിൽ കേൾക്കുക; ഓരോ ആളിൽനിന്നും ദൈവം ആഗ്രഹിക്കുന്നത് മനസ്സിലാക്കത്തക്കവിധം അയാളുടെ സ്വകാര്യജീവിതത്തിന്റെ മഹത്ത്വത്തെ ആദരിച്ചുകൊണ്ടു കേൾക്കുക. "അപരന്റെ വിശുദ്ധസ്ഥലത്തിനുമുന്നിൽ നമ്മുടെ ചെരുപ്പുകൾ അഴിച്ചുമാറ്റാൻ നമ്മെ പഠിപ്പിക്കുന്ന ഈ 'സഹയാത്രയുടെ കല'യിലേക്ക് എല്ലാ അംഗങ്ങളെയും—വൈദികരേയും സന്യസ്തരേയും അല്മായരേയും—ആനയിക്കുവാൻ" (cf. അപ്പസ്തോലിക ആഹ്വാനം, *സുവിശേഷത്തിന്റെ ആനന്ദം,* നം. 169) സഭ വിളിക്കപ്പെട്ടിരിക്കുന്നത് ഇതുകൊണ്ടാണ്. ക്ഷമചോദിച്ചുകൊണ്ട് ദൈവമുമ്പാകെ വരുന്ന ഏറ്റവും മോശപ്പെട്ട പാപിപോലും "വിശുദ്ധ സ്ഥലം" ആണ്. ദൈവനാമത്തിൽ അവനോടു ക്ഷമിക്കുന്ന എനിക്കും അവൻ ചെയ്തതിനെക്കാൾ നികൃഷ്ടമായവ ചെയ്യാനാവും. കുമ്പസാരക്കൂടിനെ സമീപിക്കുന്ന അനുതാപിയായ ഏതു വിശ്വാസിയും "വിശുദ്ധസ്ഥലം" ആണ്; ഭക്തിയോടും ശ്രദ്ധയോടും അജപാലക കരുതലോടുംകൂടി "ഒരുക്കേണ്ട" വിശുദ്ധ നിലം.

പ്രിയ സഹോദരന്മാരേ, ലോകത്തിലെ സകല തിന്മകളുടെയുംമേലുള്ള ദൈവികകാരുണ്യത്തിന്റെ നിർണായക വിജയത്തെ പ്രതിനിധാനം ചെയ്യുന്ന പെസഹാതിരുനാളിൽ ദൈവജനം പവിത്രീകരിക്കപ്പെട്ട് വന്നെത്തുന്നതിനായി വ്യക്തിപരമായ മാനസാന്തരത്തിലൂടെയും കുമ്പസാരം കേൾക്കുന്നതിന് നിങ്ങളെത്തന്നെ ഉദാരമായി സമർപ്പിക്കുന്നതുവഴിയും നിങ്ങൾ ഈ നോമ്പുകാലത്തിൽനിന്ന് പ്രയോജനമെടുക്കുമെന്ന് ഞാൻ പ്രത്യാശിക്കുന്നു. കാരുണ്യത്തിന്റെ മാതാവും പാപികളുടെ സങ്കേതവുമായ പരിശുദ്ധ മറിയത്തിന്റെ മധ്യസ്ഥതയ്ക്ക് നമുക്കു നമ്മെ ഭരമേല്പിക്കാം. പാപികളായ നമ്മെ എങ്ങനെ സഹായിക്കണമെന്ന് അവൾക്കറിയാം. വിശുദ്ധ അൽഫോൻസസ് മേരി ദെ ലിഗോരി രചിച്ച കഥകൾ, അദ്ദേഹത്തിന്റെ *'മറിയത്തിന്റെ മഹിമകൾ' (The Glories of Mary)* എന്ന ഗ്രന്ഥത്തിന്റെ വിവിധ അധ്യായങ്ങൾ വായിക്കുന്നത് ഞാൻ ഏറെ ഇഷ്ടപ്പെടുന്നു. എന്നും പാപികളുടെ സങ്കേതമായിരിക്കുകയും കർത്താവ് എല്ലാവരോടും ക്ഷമിക്കുന്നതിനുള്ള വഴി തേടുകയും ചെയ്യുന്ന നമ്മുടെ നാഥയുടെ കഥകളാണിവ. അവൾ ഈ കല നമ്മെ പഠിപ്പിക്കട്ടെ. ഞാൻ ഹൃദയംഗമമായി നിങ്ങളെ ആശിർവദിക്കുന്നു. എനിക്കുവേണ്ടി ദയവായി പ്രാർത്ഥിക്കുവാൻ ഞാൻ നിങ്ങളോട് ആവശ്യപ്പെടുന്നു. നിങ്ങൾക്കു നന്ദി.



# ഫ്രാൻസീസ് മാർപാപ്പാ വൈദികരോടും സന്യസ്തരോടും ദാരിദ്ര്യത്തിന്റെയും കാരുണ്യത്തിന്റെയും ചൈതന്യം ആവശ്യപ്പെടുന്നു

# യാത്രയിലായിരിക്കുന്ന സഭ



ഞാനൊരു പ്രസംഗം എഴുതിതയ്യാറാക്കി, എന്നാൽ അങ്ങനെയുള്ള പ്രസംഗങ്ങൾ ബോറടിപ്പിക്കുന്നവയാണ്. ഞാനതു കർദ്ദിനാളിനെ ഏല്പിക്കാം, അദ്ദേഹമതു ബുള്ളറ്റിനിൽ പ്രസിദ്ധീകരിക്കും. ചുരുക്കം ചില കാര്യങ്ങളോടു പ്രതികരിക്കുവാനാണ് ഞാൻ കൂടുതൽ ഇഷ്ടപ്പെടുന്നത്. ഇരുന്നുകൊണ്ടു സംസാരിക്കുവാൻ അവർ എന്നോടു പറയുന്നു, അങ്ങനെ എനിക്ക് അല്പം വിശ്രമം എടുക്കാം. ഇവിടെയുള്ള വളരെ പ്രായംചെന്ന ഒരു കന്യാസ്ത്രീ പെട്ടെന്ന് എന്റെ അടുത്തോട്ടു വന്നു പറഞ്ഞു: "എനിക്ക് അന്തിമ ആശീർവാദം (*articulo mortis*) തരിക" — "പക്ഷേ, എന്തിന്, സിസ്റ്റർ?" — "എനിക്കു മിഷനു പോകണം, ഒരു മഠം തുറക്കാൻ....". ഇതാണു സന്യസ്തജീവിതത്തിന്റെ ചൈതന്യം. ഈ കന്യാസ്ത്രീ എന്നെ ചിന്തിപ്പിച്ചു. അവർ വൃദ്ധയാണ്, എന്നാൽ അവർ പറയുന്നു: "ഉവ്വ്, ഞാൻ ജീവിതാന്ത്യത്തിൽ ആണ്, എങ്കിലും ഒരിക്കൽകൂടി ഒരു മഠം തുറക്കാനോ നവീകരിക്കാനോ ഞാൻ പോകും". എന്നിട്ട് അവർ പുറപ്പെടുന്നു. ഇങ്ങനെ ഞാനും അനുസരിക്കുകയും ഇരുന്നുകൊണ്ടു സംസാരിക്കുകയും ചെയ്യുന്നു.

നിങ്ങൾ ചോദിച്ച സാക്ഷ്യത്തിന്റെ രൂപങ്ങളിൽ ഒന്നാണിത്: എന്നേക്കും യാത്രയിലായിരിക്കുക. യേശുവിന്റെ കാൽപ്പാടുകൾ പിന്തുടരുക എന്നതാണ് സന്യസ്തജീവിതത്തിലെ യാത്ര; വൈദികരെ സംബന്ധിച്ചും സന്യസ്തജീവിതത്തിൽ പൊതുവെയും, കർത്താവിനുവേണ്ടി പ്രവർത്തിക്കാനുള്ള ഇച്ഛയോടെ യേശുവിനെ അനുഗമിക്കുക എന്നതാണത്. സിസ്റ്റർ പറഞ്ഞത് ഞാൻ ഓർക്കുന്നു. ഒരിക്കൽ പ്രായംചെന്ന ഒരു വൈദികൻ എന്നോടു പറഞ്ഞു: "ഞങ്ങൾക്കു റിട്ടയർമെന്റ് ഇല്ല. വിശ്രമിക്കുവാൻ ഭവനത്തിലേക്കു പോകുമ്പോൾ പ്രാർത്ഥനകൊണ്ട് ഞങ്ങൾ പ്രവർത്തനം തുടരുന്നു. ഞങ്ങൾക്ക് ചെയ്യാൻ കഴിയുന്ന കൊച്ചുകാര്യങ്ങളോടുകൂടിയാണെങ്കിലും യേശുവിനെ അനുഗമിക്കുന്നതിന്റെ അതേ ഉത്സാഹത്തോടുകൂടിത്തന്നെ." യേശുവിന്റെ വഴിത്താരകളിൽ നടക്കുന്നതിന്റെ സാക്ഷ്യം! ഇതിന് യേശു ജീവിതത്തിന്റെ കേന്ദ്രത്തിൽ ഉണ്ടായിരിക്കണം. ജീവിതത്തിന്റെ കേന്ദ്രത്തിലുണ്ടെങ്കിൽ — ഞാൻ അതിശയോക്തി പറയുകയാണ്.... മറ്റു സ്ഥലങ്ങളിൽ അതു സംഭവിക്കുന്നുണ്ട്, എന്നാൽ തീർച്ചയായും ഇവിടെ നേപ്പിൾസിൽ ഇല്ല—

ഞാൻ മെത്രാന് എതിരോ, ഇടവകവികാരിക്ക് എതിരോ, മറ്റേ വൈദികന് എതിരോ, ആയെന്നു വരാം. എന്റെ ജീവിതം മുഴുവൻ ഈ പോരാട്ടത്തിന് എടുത്തെന്നു വരാം. ഇതു ജീവിതംപാഴാക്കൽ ആണ്. കുടുംബമില്ലാതിരിക്കുക, കുട്ടികളില്ലാതിരിക്കുക, ഏറെ നല്ലതും മനോഹരവുമായ ദാമ്പത്യസ്നേഹമില്ലാതിരിക്കുക, എന്നിട്ട് മെത്രാനുമായും സഹോദരവൈദികരുമായും വിശ്വാസികളുമായും "പുളിച്ച മുഖ"ത്തോടെ ശണ്ഠയിലാവുക. ഇതൊരു സാക്ഷ്യമല്ല. സാക്ഷ്യം യേശുവാണ്, കേന്ദ്രം യേശുവാണ്. യേശു കേന്ദ്രമായിരിക്കുമ്പോൾ ഈ വിഷമതകൾ പിന്നെയും അവിടെയുണ്ട്, അവ എവിടെയുമുണ്ട്, എന്നാൽ അവ വ്യത്യസ്തമായ ഒരു വിധത്തിൽ അഭിമുഖീകരിക്കപ്പെടുന്നു. മഠത്തിൽ ഞാൻ സുപ്പീരിയറെ ഇഷ്ടപ്പെട്ടില്ലെന്നു വരാം. ഞാൻ ഇഷ്ടപ്പെടാത്ത സുപ്പീരിയർ ആണ് എന്റെ കേന്ദ്രം എങ്കിൽ എന്റെ സാക്ഷ്യം നന്നല്ല. മറിച്ച്, എന്റെ കേന്ദ്രം യേശുവാണെങ്കിൽ, ഞാനിഷ്ടപ്പെടാത്ത ഈ സുപ്പീരിയർക്കുവേണ്ടി ഞാൻ പ്രാർത്ഥിക്കുന്നു. മറ്റു സുപ്പീരിയർമാർക്ക് സ്ഥിതിവിശേഷം അറിയാവുന്നതിനാൽ ഞാൻ ഈ സുപ്പീരിയറോട് സഹിഷ്ണുതകാട്ടുകയും എനിക്കു കഴിയുന്നിടത്തോളം നന്നായി പെരുമാറുകയും ചെയ്യുന്നു. ആർക്കും എന്റെ ആനന്ദം എടുത്തുകളയുവാനാകില്ല: യേശുവിനെ പിന്തുടരുന്നതാണ് ആനന്ദം. ഞാനിവിടെ വൈദികവിദ്യാർത്ഥികളെ കാണുന്നു. നിങ്ങളോട് ഒരു കാര്യം പറയാം: നിങ്ങൾക്കു കേന്ദ്രത്തിൽ യേശു ഇല്ലെങ്കിൽ നിങ്ങളുടെ പൗരോഹിത്യസ്വീകരണം നീട്ടിവയ്ക്കുക. യേശു നിങ്ങളുടെ ജീവിതകേന്ദ്രമാണെന്നു തീർച്ചയില്ലെങ്കിൽ, തീർച്ചയുണ്ടാകുന്നതുവരെ കുറച്ചുകൂടി കാത്തിരിക്കുക. മറിച്ചാണെങ്കിൽ, എവിടെ ചെന്നെത്തുമെന്ന് അറിയാതെ ഒരു യാത്ര തുടങ്ങുകയായിരിക്കും നിങ്ങൾ ചെയ്യുക.

ഇതാണ് ആദ്യത്തെ സാക്ഷ്യം: യേശുവിനെ കേന്ദ്രത്തിൽ കാണുക. കേട്ടുകേൾവിയോ ആ പദവിയല്ലെങ്കിൽ ഈ പദവി കിട്ടണമെന്ന അതിയായ ആഗ്രഹമോ പണമോ അല്ല കേന്ദ്രം—പണത്തെക്കുറിച്ച് ഞാൻ പിന്നാലെ പറയാം. യേശുവായിരിക്കണം കേന്ദ്രം. ഞാൻ എപ്പോഴും യേശുവിനെ പിന്തുടരുന്നുവെന്ന് എനിക്കെങ്ങനെ ഉറപ്പിക്കാനാവും? അവിടുത്തെ അമ്മ അവിടുന്നിലേക്കു നമ്മെ നയിക്കുന്നു. നമ്മുടെ നാഥയെ സ്നേഹിക്കാത്ത, നമ്മുടെ നാഥയോടു പ്രാർത്ഥിക്കാത്ത, ജപമാല എത്തിക്കാത്ത ഒരാൾ എന്നും ഞാൻ പറയും.... ഒരു വൈദികൻ, ഒരു സന്യസ്തൻ അല്ലെങ്കിൽ ഒരു സന്യാസിനി.... അവർക്ക് അമ്മയെ വേണ്ടെങ്കിൽ അമ്മ അവർക്കു ദിവ്യസുതനെ നൽകില്ല.

വിശുദ്ധ അൽഫോൻസസ് മരിയ ദെ ലിഗോരി എഴുതിയ ഒരു ഗ്രന്ഥം കർദ്ദിനാൾ എനിക്കു തന്നു; ഒരുപക്ഷേ "മറിയത്തിന്റെ മഹിമകൾ".... ഈ ഗ്രന്ഥത്തിൽ ഓരോ അധ്യായത്തിനും ശേഷമുള്ള, നമ്മുടെ നാഥയെ സംബന്ധിച്ച കഥകൾ ഞാൻ വായിച്ചു രസിച്ചു: നമ്മുടെ നാഥ എപ്പോഴും എങ്ങനെ യേശുവിലേക്കു നമ്മെ നയിക്കുന്നു എന്ന് അവിടെ നമ്മൾ കാണുന്നു. അവൾ അമ്മയാണ്; അമ്മയായിരിക്കുക, യേശുവിനെ സംവഹിക്കുക എന്നതാണ് നമ്മുടെ നാഥയുടെ അസ്തിത്വത്തിന്റെ കേന്ദ്രം.



മനോഹരവും കലാപരവുമായ പെയിന്റിംഗുകളും ചിത്രവേലകളും ചെയ്യുന്ന ഫാദർ റുപ്നിക്, മുന്നിൽ യേശുവോടുകൂടിയ നമ്മുടെ നാഥയുടെ ഒരു ഐക്കൺ എനിക്കു തന്നു. യേശു ഇറങ്ങിവരികയും വീണുപോകാതിരിക്കാൻ മാതാവിന്റെ അങ്കിയിൽ മുറുകെപ്പിടിക്കുകയും ചെയ്യുന്ന വിധത്തിലാണ് യേശുവിന്റെയും നമ്മുടെ നാഥയുടെയും കരങ്ങൾ വരച്ചിരിക്കുന്നത്. നമ്മിലേക്ക് ഇറങ്ങിവരുവാൻ യേശുവിനെ അനുവദിക്കുന്നത് അവളാണ്; യേശുവിനെ നമുക്കു തരുന്നത് അവളാണ്. യേശുവിനു സാക്ഷ്യംവഹിക്കുക. യേശുവിനെ അനുഗമിക്കുന്നതിൽ മനോഹരിയായ ഒരു സഹായിയാണ് അമ്മ: അവളാണു നമുക്കു യേശുവിനെ തരുന്നത്. ഇതാണ് സാക്ഷ്യത്തിന്റെ ഒരു രൂപം.

സാക്ഷ്യത്തിന്റെ മറ്റൊരു രൂപം ദാരിദ്ര്യത്തിന്റെ അരൂപി ആണ്; ദാരിദ്ര്യവ്രതം എടുക്കാത്ത വൈദികർക്കുപോലും ദാരിദ്ര്യത്തിന്റെ അരൂപി ഉണ്ടായിരിക്കണം. സഭയിൽ ലാഭേച്ഛ പ്രവേശിക്കുമ്പോൾ, വൈദികരിലായാലും സന്യാസിനീസന്യാസിമാരിലായാലും, അതു ഭീഷണമാണ്. വലിയൊരു സന്യാസിനിയെ, ഒരു നല്ല സ്ത്രീയെ, സ്വന്തം കർത്തവ്യത്തിൽ മികവുകാട്ടിയ ഒരു വലിയ ഖജാൻജിയെ ഞാൻ ഓർക്കുന്നു. വലിയ നിരീക്ഷണപടുവായിരുന്നു അവർ; എന്നാൽ അവരുടെ ഹൃദയം പണത്തോടു ബന്ധിതമായിരുന്നു. ഓരോരുത്തരുടെയും കൈവശമുള്ള പണത്തിനനുസരിച്ച് അവർ അവരെ അബോധപൂർവമായി തെരഞ്ഞെടുത്തു. "ഇയാളെ ഞാൻ കൂടുതൽ ഇഷ്ടപ്പെടുന്നു, ഇയാൾക്ക് ഏറെ പണമുണ്ട്". ഒരു പ്രധാനപ്പെട്ട കോളജിന്റെ ഖജാൻജിയായിരുന്ന അവർ നിരവധി വമ്പൻ കെട്ടിടങ്ങൾ പണിതു. ഒരു മഹതി. എന്നാൽ നിങ്ങൾക്ക് അവരുടെ ഈ പരിമിതി കാണാം. ഈ സ്ത്രീയുടെ ആത്യന്തിക അവമാനം പരസ്യമായിരുന്നു. അവർക്ക് ഏതാണ്ട് എഴുപതു വയസ്സായിരുന്നു. ഒരു സ്കൂളിലെ ഇടവേളയിൽ അധ്യാപകരുടെ മുറിയിലിരുന്നു കാപ്പികുടിക്കുമ്പോൾ തലചുറ്റി അവർ വീണു. ഉണർത്തുവാൻ മറ്റുള്ളവർ അവരെ തട്ടിനോക്കി. എന്നാൽ അവർ ഉണർന്നില്ല. ഒരധ്യാപിക ഇങ്ങനെ പറഞ്ഞു: "അവരുടെ മുന്നിലേക്ക് കുറെ 'പെസോ' (നാണയം) ഇട്ടുകൊടുക്ക്, അവർ എഴുന്നേൽക്കുമോ എന്നു നോക്കാം". പാവം സ്ത്രീ മരിച്ചുകഴിഞ്ഞിരുന്നു.

അവർ മരിക്കുമോ ഇല്ലയോ എന്ന് അറിയില്ലാതിരിക്കെ അവരെക്കുറിച്ചു പറയപ്പെട്ട അവസാനവാക്ക് ഇതാണ്. ഭയങ്കരമായ ഒരു സാക്ഷ്യമായിരുന്നു അത്.

സമർപ്പിതർ—അവർ വൈദികരോ കന്യാസ്ത്രീകളോ സന്യസ്തരോ ആകട്ടെ—ഒരിക്കലും ബിസിനസ്സുകാർ ആയിക്കൂടാ. ദാരിദ്ര്യത്തിന്റെ അരൂപി പിശുക്കിന്റെ അരൂപിയല്ല. ദാരിദ്ര്യവ്രതം എടുത്തിട്ടില്ലാത്ത ഒരു വൈദികന് സമ്പാദ്യം ഉണ്ടാവാം, എന്നാലത് സത്യസന്ധവും ന്യായയുക്തവുമായ വിധത്തിലായിരിക്കണം. അദ്ദേഹത്തിന് ദുരാഗ്രഹം ഉണ്ടാവുകയും ബിസിനസിനു പോവുകയും ചെയ്യുമ്പോൾ.... പണംമൂലം പാരതന്ത്ര്യവും സഭയിൽ അനേകം അപവാദങ്ങളും: "ഇയാളെ ഒരു പാഠം പഠിപ്പിക്കണം, എന്നാൽ അയാൾ വലിയ ഗുണകാംക്ഷി ആയതിനാൽ എനിക്കതു ചെയ്യാൻ പറ്റില്ല" വലിയ ഗുണകാംക്ഷികൾ ഇഷ്ടപ്പടി ജീവിക്കുന്നതിനാൽ അതു ചെയ്യുവാൻ എനിക്കു സ്വാതന്ത്ര്യമില്ല; കാരണം, അവർ തരുന്ന പണത്തോട് ഞാൻ ബന്ധിതനാണ്. സുവിശേഷഭാഗ്യങ്ങളിൽ അദ്യത്തേതു പറയുന്നതുപോലെ, ദാരിദ്ര്യം, ദാരിദ്ര്യത്തിന്റെ ചൈതന്യം എത്ര പ്രധാനമാണെന്നു നിങ്ങൾ കാണുക: "ആത്മാവിൽ ദരിദ്രർ ഭാഗ്യവാന്മാർ". ഞാൻ പറഞ്ഞതുപോലെ, ഒരു വൈദികന് സമ്പാദ്യം സൂക്ഷിക്കാം, എന്നാൽ അദ്ദേഹത്തിന്റെ ഹൃദയം അവിടെയായിരിക്കരുത്, സമ്പാദ്യം മിതവുമായിരിക്കണം. പണത്തിന്റെ കാര്യം വരുമ്പോൾ ആളുകൾ വ്യത്യസ്ത വഴികളിലാണ് വിലയിരുത്തപ്പെടുന്നത്; അതുകൊണ്ടാണ് സ്വന്തം മനസ്സാക്ഷി പരിശോധിക്കുവാൻ ഓരോരുത്തരോടും ഞാൻ ആവശ്യപ്പെടുന്നത്: എന്റെ ദാരിദ്ര്യജീവിതം എങ്ങനെയാണു നടക്കുന്നത്, കൊച്ചുകാര്യങ്ങളിൽനിന്ന് ഞാൻ എന്തു നേടുന്നു? ഇതാണു സാക്ഷ്യത്തിന്റെ രണ്ടാമത്തെ രൂപം.

കാരുണ്യമാണ് സാക്ഷ്യത്തിന്റെ മൂന്നാമത്തെ രൂപം—സന്യസ്തർക്കും വൈദികർക്കും രൂപതാവൈദികർക്കുംവേണ്ടി പൊതുവായാണ് ഞാനിവിടെ സംസാരിക്കുന്നത്. കാരുണ്യപ്രവൃത്തികൾ നാം മറന്നിരിക്കുന്നു. ശാരീരികമായ കാരുണ്യപ്രവൃത്തികളും ആധ്യാത്മികമായ കാരുണ്യപ്രവൃത്തികളും ഏവയെന്നു ചൊല്ലിനോക്കുവാൻ നിങ്ങളോടാവശ്യപ്പെടുന്നതിനു ഞാനാഗ്രഹിക്കുന്നു—ഞാൻ ആവശ്യപ്പെടുകയല്ല, ആവശ്യപ്പെടുവാനാഗ്രഹിക്കുകയാണ്. നമ്മിലെത്രയോ പേർ അതു മറന്നിരിക്കുന്നു! നിങ്ങൾ തിരിച്ചുചെല്ലുമ്പോൾ മതബോധനഗ്രന്ഥം എടുക്കുക; എന്നിട്ട് ഈ കാരുണ്യപ്രവൃത്തികൾ നോക്കുക. അയൽപക്കങ്ങളിലെയും ഇടവകകളിലെയും വൃദ്ധസ്ത്രീകളും ലളിതമനസ്കരും നിർവഹിക്കുന്ന പ്രവൃത്തികളാണിവ; എന്തെന്നാൽ യേശുവിനെ അനുഗമിക്കുക എന്നത്, യേശുവിനു പിന്നാലെ നടക്കുക എന്നത് ലളിതമാണ്. ഞാൻ എപ്പോഴും പറയുന്ന ഒരു ദാഹരണം ചൂണ്ടിക്കാട്ടാം: മഹാനഗരങ്ങളിൽ, ഇപ്പോഴും ക്രൈസ്തവമായ നഗരങ്ങളിൽ—മുമ്പ് ഞാനിരുന്ന രൂപതയെ ഓർക്കുന്നു. എന്നാൽ റോമിലും അതുതന്നെ സംഭവിക്കുന്നുവെന്ന് ഞാൻ വിശ്വസിക്കുന്നു, എനിക്കു നേപ്പിൾസിനെക്കുറിച്ച് അറിയില്ല, എന്നാൽ തീർച്ചയായും റോമിൽ— ജ്ഞാനസ്നാനം സ്വീകരിച്ചവരെങ്കിലും കുരിശുവരയ്ക്കാനറിയാത്ത കുട്ടികളുണ്ട്. കുട്ടികളെ പഠിപ്പിക്കുക എന്ന കാരുണ്യപ്രവൃത്തി ഇക്കാര്യത്തിൽ എവിടെയാണ്? "കുരിശുവരയ്ക്കാൻ ഞാൻ നിന്നെ പഠിപ്പിക്കാം". ഇത് ഒരു ഉദാഹരണം മാത്രം. ശാരീരികവും ആധ്യാത്മികവുമായ കാരുണ്യപ്രവൃത്തികൾ നാം പുനരാരംഭിക്കണം. ഒരു അയൽവാസി രോഗിയാണെന്നും, ഞാൻ അവനെ/അവളെ കാണാൻ ആഗ്രഹിക്കുന്നുവെന്നും വയ്ക്കുക. എന്നാൽ എനിക്ക് അതിനു കിട്ടുന്ന സമയത്താണ് എന്റെ ടി.വി. സീരിയൽ. ടി.വി. സീരിയലിനും കാരുണ്യപ്രവൃത്തിക്കുമിടയിൽ ഞാൻ ടി.വി. സീരിയലുകൾ തെരഞ്ഞെടുക്കുന്നു; ഇതു നന്നല്ല.

ടി.വി. സീരിയലുകളെക്കുറിച്ചു പറയുമ്പോൾ ദാരിദ്ര്യത്തിന്റെ അരൂപിയിലേക്കു ഞാൻ തിരിച്ചുവരട്ടെ. മുമ്പ് ഞാനിരുന്ന രൂപതയിൽ കന്യാസ്ത്രീകൾ നടത്തുന്ന ഒരു കോളജ് ഉണ്ടായിരുന്നു. ഒരു നല്ല കോളജ്. അവർ നന്നായിട്ട് ജോലി ചെയ്തു. എന്നാൽ കോളജിനുള്ളിൽ അവർ താമസിച്ച കെട്ടിടത്തിൽ അവരുടെ ഒരു ഫ്ളാറ്റ് ഉണ്ടായിരുന്നു. അവർ താമസിച്ചിരുന്ന ഭവനം വളരെ പഴയതും ജീർണോധാരണം ആവശ്യമുള്ളതുമായിരുന്നു. അവരതു പുതുക്കിപ്പണിതു; നന്നായി പണിതു. അത് ആഡംബരസമന്വിതമായിരുന്നു: ഓരോ മുറിയിലും അവർ ടെലിവിഷൻ വയ്ക്കുകപോലും ചെയ്തു. സീരിയലിന്റെ നേരത്ത് കോളജിൽ ഒരൊറ്റ സഹോദരിയെപ്പോലും കിട്ടില്ല.... ഇതൊക്കെയാണ് ലൗകികാരൂപിയിലേക്കു നയിക്കുന്ന കാര്യങ്ങൾ. ഞാൻ പറയാനാഗ്രഹിക്കുന്ന മറ്റേ കാര്യം കടന്നുവരുന്നത് ഇവിടെയാണ്: ലൗകായതികത്വത്തിന്റെ അപകടം. ലൗകികമായ രീതിയിൽ ജീവിക്കുന്നത്. യേശു ആഗ്രഹിക്കാത്ത ലൗകികാരൂപിയുമായി ജീവിക്കുന്നത്! യേശു പിതാവിനോട് അപേക്ഷിച്ചപ്പോഴത്തെ പുരോഹിത പ്രാർത്ഥനയെക്കുറിച്ചു ചിന്തിക്കുക: "ലോകത്തിൽനിന്ന് അവരെ എടുക്കണം എന്നല്ല, ദുഷ്ടനിൽനിന്ന് അവരെ കാത്തുകൊള്ളണം എന്നാണ് ഞാൻ പ്രാർത്ഥിക്കുന്നത്" (യോഹ. 17:15). പ്രാർത്ഥനയുടെ അരൂപി, കാണാനാവുന്ന ഒരു സാക്ഷ്യമാവുമ്പോൾ, ലൗകികത സാക്ഷ്യത്തിനെതിരെ പോകുന്നു: പ്രാർത്ഥിക്കുന്ന സമർപ്പിത സ്ത്രീപുരുഷന്മാർ ആരെന്നും, അതുപോലെതന്നെ, ഔപചാരികമായി പ്രാർത്ഥിക്കുമെങ്കിലും ഹൃദയപൂർവം അതു ചെയ്യാത്തവർ ആരെന്നും നമ്മൾ കാണുന്നുണ്ട്. ആളുകൾ കണ്ടുകൊണ്ടിരിക്കുന്ന സാക്ഷ്യങ്ങളാണവ. ദൈവവിളികളുടെ കുറവിനെക്കുറിച്ച് നിങ്ങൾ പറഞ്ഞു. എന്നാൽ, ദൈവവിളികളെ ആകർഷിക്കുന്ന കാര്യങ്ങളിലൊന്നാണ് സാക്ഷ്യം: "ആ വൈദികനെപ്പോലെയാകുവാൻ ഞാനാഗ്രഹിക്കുന്നു, ആ കന്യാസ്ത്രീയെപ്പോലെയാകുവാൻ ഞാനാഗ്രഹിക്കുന്നു". ജീവിതത്തിന്റെ സാക്ഷ്യം. സുഖകരമായ ഒരു ജീവിതം, ഒരു ലൗകികജീവിതം, നമ്മെ സഹായിക്കില്ല. വൈദികർക്കുവേണ്ടി വികാരി പ്രശ്നം ചൂണ്ടിക്കാട്ടുകയുണ്ടായി. വൈദികസാഹോദര്യത്തിന്റേതായ വസ്തുത— ഞാനതിനെ പ്രശ്നം എന്നു വിളിക്കുന്നു. സമർപ്പിതജീവിതത്തിനും ഇതു ബാധകമാണ്. സമർപ്പിതരുടെ സമൂഹത്തിലെയോ രൂപതാവൈദികരുടെ യഥാർത്ഥ സിദ്ധിയായ രൂപതയിലെ വൈദികസംഘത്തിലെയോ ജീവിതം. മെത്രാനു ചുറ്റു

മുള്ള വൈദികസംഘത്തിലെ ജീവിതം. സ്പർദ്ധയും അസൂയയും തമ്മിലടിയും സഹജദ്വേഷവും, അങ്ങനെ യഥാർത്ഥ സാഹോദര്യം പുലർത്തുവാൻ നമ്മെ സഹായിക്കാത്ത നിരവധി കാര്യങ്ങളുംകൊണ്ട് പിശാച് എപ്പോഴും നമ്മെ പരീക്ഷിക്കുന്നു. അങ്ങനെ നാം നമുക്കിടയിൽ വിഭജനത്തിന്റെ സാക്ഷ്യം വഹിക്കുന്നു.

എനിക്കു തോന്നുന്നത്, വൈദികസംഘത്തിലായാലും സന്യാസസമൂഹങ്ങളിലായാലും സാഹോദര്യം ഇല്ലെന്നതിന്റെ അടയാളമാണു പരദൂഷണം. ഈ പ്രയോഗം നടത്തുവാൻ എന്നെ അനുവദിക്കുക: പരദൂഷണത്തിന്റെ ഭീകരത. എന്തെന്നാൽ പരദൂഷണം നടത്തുന്നവൻ പുറത്തുനിന്നു തകർക്കുന്ന, ബോംബ് ഇടുന്ന, ഒരു ഭീകരനാണ്—ആത്മാഹുതി നടത്തുന്നവൻപോലുമല്ല, മറിച്ച് മറ്റുള്ളവരെ നശിപ്പിക്കുന്നവനാണ്. നശിപ്പിക്കുന്നതാണു പരദൂഷണം. സാഹോദര്യമില്ല എന്നതിന്റെ അടയാളവുമാണത്. വ്യത്യസ്താഭിപ്രായങ്ങളുള്ള ഒരു വൈദികനെ ഒരാൾ കാണുമ്പോൾ.... എപ്പോഴും വ്യത്യാസങ്ങൾ ഉണ്ടായിരിക്കുമെന്നതിനാൽ അതു സാധാരണമാണ്, അതു ക്രൈസ്തവമാണ്—മുഖാമുഖം സംസാരിക്കുന്നതിനുള്ള ധൈര്യത്തോടെ ഈ വ്യത്യാസങ്ങൾ വിശദമാക്കപ്പെടണം. എനിക്കു മെത്രാനോട് എന്തെങ്കിലും പറയാനുണ്ടെങ്കിൽ ഞാൻ മെത്രാന്റെ അരികിൽ ചെല്ലുന്നു. അദ്ദേഹത്തോട് ഇങ്ങനെ പറയാനും എനിക്കു കഴിയും: "എങ്കിലും അങ്ങ് അരോചകനാണ്". പ്രതികാരത്തിനു മുതിരാതിരിക്കാനുള്ള ധീരത മെത്രാനുമുണ്ടായിരിക്കണം. ഇതു സാഹോദര്യമാണ്! മറ്റാർക്കെങ്കിലും എതിരെ നിങ്ങൾക്ക് എന്തെങ്കിലുമുണ്ടെങ്കിൽ അയാളുടെ അടുത്തേക്കു പോകാതെ നിങ്ങൾ മൂന്നാമതൊരാളുടെ അടുത്തേക്കു പോകുന്നു. സന്യസ്തജീവിതത്തിലും വൈദികജീവിതത്തിലും പ്രശ്നങ്ങളുണ്ട്. അവ അഭിമുഖീകരിക്കപ്പെടണം, എന്നാൽ രണ്ടുപേർ തമ്മിൽ ഇതു നടക്കണം. ഇതു നടത്താൻ കഴിയുന്നില്ലെങ്കിൽ—ചിലപ്പോൾ അതിനു കഴിയില്ല—മധ്യസ്ഥനാകുവാൻ കഴിവുള്ള ഒരാളോടു പറയുക: എന്നാൽ അപരനെതിരെ നിങ്ങൾ സംസാരിക്കരുത്; എന്തെന്നാൽ രൂപതാസാഹോദര്യവും വൈദികസാഹോദര്യവും സന്യാസസമൂഹങ്ങളെയും തകർക്കുന്ന ഒരുതരം ഭീകരതയാണ് പരദൂഷണം.

ഇനി സാക്ഷ്യജീവിതത്തിലേക്ക്, ആനന്ദത്തിലേക്ക്. എന്റെ ജീവിതത്തിലെ ആനന്ദം പൂർണമാണ്. നന്നായി തെരഞ്ഞെടുത്തതിന്റെ ആനന്ദം. കർത്താവ് എന്നോടു വിശ്വസ്തനാണെന്ന് ഓരോ ദിവസവും കാണുന്നതിന്റെ ആനന്ദം. കർത്താവ് എന്നും എല്ലാവരോടും വിശ്വസ്തനാണെന്നു കാണുന്നതാണ് ആനന്ദം. കർത്താവിനോടു ഞാൻ വിശ്വസ്തനല്ലാതിരിക്കുമ്പോൾ, ഞാൻ അനുരഞ്ജനകൂദാശയെ സമീപിക്കുന്നു. ബോറടിക്കുന്നവരും ഹൃദയകാഠിന്യമുള്ളവരും ദുഃഖിതരും എന്തോ ഒന്ന് ശരിയല്ലാത്തതായി അനുഭവപ്പെടുന്നവരുമായ സമർപ്പിത സ്ത്രീപുരുഷന്മാരും വൈദികരും നല്ലൊരു ആധ്യാത്മിക ഉപദേഷ്ടാവിന്റെ, ഒരു സുഹൃത്തിന്റെ, അടുത്തുചെന്നു പറയണം: "എന്റെ ജീവിതത്തിൽ എന്താണു നടക്കുന്നതെന്ന് എനിക്കറിയില്ല". ആനന്ദമില്ലാത്തപ്പോൾ, എന്തോ പന്തികേടുണ്ട്. മെത്രാപ്പോലീത്ത ഇന്നു പറഞ്ഞതിന്റെ പൊരുൾ, എന്തിന്റെയോ കുറവുണ്ടെന്ന് നമ്മോടു പറയുന്നു. ആനന്ദംകൂടാതെ നിങ്ങൾ കർത്താവിനെയോ സുവിശേഷത്തെയോ ആകർഷിക്കുന്നില്ല.

ഇവയാണു സാക്ഷ്യത്തിന്റെ രൂപങ്ങൾ. മൂന്നു കാര്യങ്ങൾകൊണ്ട് ഉപസംഹരിക്കാൻ ഞാനാഗ്രഹിക്കുന്നു. ഒന്നാമത്: ആരാധന. "നിങ്ങൾ പ്രാർത്ഥിക്കുമോ?" — "ഉവ്വ്, ഞാൻ പ്രാർത്ഥിക്കും". ഞാൻ യാചിക്കുന്നു, ഞാൻ നന്ദിപറയുന്നു, ഞാൻ കർത്താവിനെ സ്തുതിക്കുന്നു. എന്നാൽ നിങ്ങൾ കർത്താവിനെ ആരാധിക്കുന്നുണ്ടോ? ദൈവത്തെ ആരാധിക്കുന്നതിന്റെ അർത്ഥം നമ്മൾ നഷ്ടമാക്കിയിരിക്കുന്നു: നാം ദൈവാരാധന തിരികെ കൊണ്ടുവരണം. രണ്ടാമത്: യേശുവിന്റെ മണവാട്ടിയെ സ്നേഹിക്കാതെ നിങ്ങൾക്ക് അവിടുത്തെ സ്നേഹിക്കാൻ കഴിയില്ല. സഭയെ സ്നേഹിച്ച ധാരാളം വൈദികരെ നാം കണ്ടിട്ടുണ്ട്. മൂന്നാമത്, ഇതു പ്രധാനമാണ്: അപ്പസ്തോലിക തീക്ഷ്ണത, അതായത് ഒരു മിഷണറി ആയിരിക്കൽ. സഭയോടുള്ള സ്നേഹം, അവൾ അറിയപ്പെടുവാൻ ശ്രമിക്കുന്നതിലേക്കും പുറത്തേക്കു പോകുവാനായി തന്നിൽനിന്നു പുറത്തുകടക്കുന്നതിലേക്കും യേശുവിന്റെ വെളിപാടു പ്രഘോഷിക്കുന്നതിലേക്കും ഒരുവനെ നയിക്കുന്നു. എന്നാൽ, ആരാധനയാകുന്ന മറ്റേ അതീന്ദ്രിയത്വത്തെ സമീപിക്കുന്നതിന് തനിക്കും അപ്പുറത്തേക്ക് നടക്കുവാനും അത് പ്രചോദിപ്പിക്കുന്നു. ഒരു മിഷണറി ആകുന്നതിന്റെ പശ്ചാത്തലത്തിൽ, സഭ അല്പംകൂടി യാത്ര ചെയ്യണമെന്ന്, കുറച്ചുകൂടി മാനസാന്തരപ്പെടുത്തണമെന്ന് ഞാൻ കരുതുന്നു; കാരണം, സഭ ഒരു സർക്കാരിതര സംഘടനയല്ല, യേശുവാകുന്ന ഏറ്റവും മഹത്തായ നിധി സ്വന്തമായുള്ള, ക്രിസ്തുവിന്റെ മണവാട്ടിയാണവൾ. അവളുടെ ദൗത്യം, അവളുടെ പ്രവർത്തനയുക്തി, ഇതാണ്: സുവിശേഷവത്കരിക്കുക, മറ്റുവാക്കുകളിൽ പറഞ്ഞാൽ, യേശുവിനെ കൊണ്ടുവരിക. ആരാധന, സഭയോടുള്ള സ്നേഹം, മിഷണറിയായിരിക്കൽ. സ്വയംപ്രേരിതമായി എന്റെ മനസ്സിലേക്കു കടന്നുവരുന്ന മൂന്നു കാര്യങ്ങൾ ഇവയാണ്.






## ക്രൈസ്തവ ദൈവവിളി ഒരു പുറപ്പാടാണെന്ന് ദൈവവിളികൾക്കുവേണ്ടിയുള്ള 52-ാമത് ലോകപ്രാർത്ഥനാ ദിനത്തിനുള്ള സന്ദേശത്തിൽ ഫ്രാൻസീസ് മാർപാപ്പ അനുസ്മരിക്കുന്നു

# എല്ലാം പിന്നിൽ ഉപേക്ഷിക്കുക




**പ്രിയ സഹോദരീസഹോദരന്മാരേ,**

തന്റെ അജഗണത്തെ അറിയുന്ന നല്ല ഇടയന്റെ രൂപം ഉയിർപ്പിന്റെ നാലാം ഞായറാഴ്ച നമ്മുടെ മുന്നിൽ വയ്ക്കുന്നു: അവിടുന്ന് അവയെ വിളിക്കുന്നു, അവിടുന്ന് അവയെ പോറ്റുന്നു, അവിടുന്ന് അവയെ നയിക്കുകയും ചെയ്യുന്നു. അമ്പതു വർഷത്തിലേറെയായി സാർവത്രിക സഭ ഈ ഞായറാഴ്ച ദൈവവിളികൾക്കായുള്ള ലോക പ്രാർത്ഥനാദിനമായി ആചരിച്ചുവരുന്നു. ഈവിധത്തിൽ, ''കൊയ്ത്തിനു വേലക്കാരെ അയയ്ക്കുവാൻ കൊയ്ത്തിന്റെ നാഥനോട് നിങ്ങൾ പ്രാർത്ഥിക്കുവിൻ" (ലൂക്കാ 10:2) എന്ന് യേശു തന്നെ ശിഷ്യരോടു കല്പിച്ചതനുസരിച്ച് നമ്മൾ പ്രാർത്ഥിക്കേണ്ടതിന്റെ ആവശ്യകത അവൾ നമ്മെ ഓർമിപ്പിക്കുന്നു. താൻ പ്രേഷിതരെ അയയ്ക്കുന്ന സന്ദർഭത്തിലാണ് യേശുവിന്റെ കല്പന വരുന്നത്. അവിടുന്നു പന്ത്രണ്ട് അപ്പോസ്തലന്മാരെ മാത്രമല്ല വേറെ എഴുപത്തിരണ്ട് ശിഷ്യരെയും വിളിച്ച് പ്രേഷിതവേലയ്ക്കായി ഈരണ്ടുപേരെ വീതം ആയച്ചു (cf. ലൂക്കാ 10:1-6). സഭ "സ്വഭാവത്താൽത്തന്നെ പ്രേഷിതയായതിനാൽ" (*ജനപദങ്ങളിലേക്ക്,* പ്രേഷിതപ്രവർത്തനത്തെക്കുറിച്ചുള്ള രണ്ടാം വത്തിക്കാൻ കൗൺസിൽ പ്രമാണരേഖ, നം. 2) ക്രൈസ്തവ ദൈവവിളി അവശ്യമായും പ്രേഷിതാനുഭവത്തിൽനിന്നു ജനിക്കുന്നതാണ്. നല്ല ഇടയനായ ക്രിസ്തുവിന്റെ സ്വരം കേൾക്കുകയും അനുഗമിക്കുകയും ചെയ്യുക എന്നതിനർത്ഥം, അവിടുത്തോടുള്ള സമർപ്പണത്തിൽ അവിടുന്നിനാൽ ആകർഷിക്കപ്പെടുകയും നയിക്കപ്പെടുകയും ചെയ്യുവാൻ നമ്മെത്തന്നെ അനുവദിക്കുക എന്നാണ്; ദൈവരാജ്യത്തിന്റെ ശുശ്രൂഷക്കായി നമ്മുടെ ജീവിതങ്ങൾ സമർപ്പിക്കുന്നതിനുള്ള ആഗ്രഹവും ആനന്ദവും ധൈര്യവും നമ്മിൽ തെളിച്ചുകൊണ്ട് ഈ പ്രേഷിത ചലനാത്മകതയിലേക്ക് നമ്മെ കൊണ്ടുവരുവാൻ പരിശുദ്ധാത്മാവിനെ അനുവദിക്കുക എന്നാണ് അതിനർത്ഥം.

നമ്മെ വിട്ടുപേക്ഷിക്കാൻ പ്രാപ്തരായെങ്കിലേ നമ്മുടെ ജീവിതം പ്രവർത്തനത്തിൽ സമർപ്പിക്കുക എന്നതു സാധ്യമാകൂ. ദൈവവിളികൾക്കായുള്ള ഈ 52 -ാമത് ലോക പ്രാർത്ഥനാദിനത്തിൽ, ദൈവവിളിയുടെ, കൂടുതൽ നന്നായി പറഞ്ഞാൽ, ദൈവം നമുക്കു തരുന്ന വിളിക്കുള്ള നമ്മുടെ പ്രത്യുത്തരത്തിന്റെ ഹൃദയമായ ആ സവിശേഷ "പുറപ്പാടിനെ"ക്കുറിച്ചു വിചിന്തനം ചെയ്യുവാൻ ഞാനാഗ്രഹിക്കുന്നു. "പുറപ്പാട്" എന്ന വാക്കു കേൾക്കുമ്പോൾ, ദൈവവും അവിടുത്തെ ജനവും തമ്മിലുള്ള വിസ്മയകരമായ സ്നേഹത്തിന്റെ കഥയുടെ തുടക്കത്തെക്കുറിച്ചു നാം ഉടൻ ചിന്തിക്കും. ഈജിപ്തിലെ അടിമത്തത്തിന്റെ നാടകീയ കാലഘട്ടം, മോശയ്ക്കുള്ള വിളി, വിമോചനത്തിന്റെ അനുഭവം, വാഗ്ദത്തനാട്ടിലേ

ക്കുള്ള യാത്ര എന്നിവയിലൂടെ കടന്നുപോകുന്ന ഒരു സഞ്ചാരം. ഈ സംഭവങ്ങൾ വിവരിക്കുന്ന ബൈബിളിലെ രണ്ടാമത്തെ പുസ്തകമായ പുറപ്പാടിന്റെ പുസ്തകം രക്ഷാചരിത്രം മുഴുവന്റെയും ഒരു ഉപമയാണ്; എന്നാൽ അത് ക്രൈസ്തവവിശ്വാസത്തിന്റെ ആന്തരിക പ്രവർത്തനങ്ങളുടെ ഉപമകൂടിയാണ്. പഴയ ആദത്തിന്റെ അടിമത്തത്തിൽനിന്ന് ക്രിസ്തുവിലെ പുതിയ ജീവിതത്തിലേക്കുള്ള കടന്നുപോക്ക്. വിശ്വാസത്തിലൂടെ നടക്കുന്ന രക്ഷയുടെ ഒരു സംഭവമാണ് (എഫേ. 4:22-24) ഇത്. ഈ കടന്നുപോക്ക് ഒരു യഥാർത്ഥ "പുറപ്പാട്" ആണ്; ഓരോ ക്രൈസ്തവ ആത്മാവിന്റെയും സഭ മുഴുവന്റെയും യാത്രയാണത്. പിതാവിങ്കലേക്കുള്ള നമ്മുടെ ജീവിതങ്ങളുടെ നിർണായക തിരിവ്.

ഓരോ ദൈവവിളിയുടെയും വേരിൽ വിശ്വാസാനുഭവത്തിന്റെ ഭാഗമായ ഈ അടിസ്ഥാന ചലനം നാം കാണുന്നു. യേശുക്രിസ്തുവിൽ നമ്മുടെ ജീവിതം കേന്ദ്രീകരിക്കുന്നതിനായി നമ്മുടെ സുഖവും വ്യക്തിസത്തയുടെ അയവില്ലായ്മയും വിട്ടുപേക്ഷിച്ച് നമുക്കതീതരാവുക എന്നതാണ് വിശ്വാസം അർത്ഥമാക്കുന്നത്. അബ്രഹാമിനെപ്പോലെ നമ്മുടെ ജന്മനാടു വിട്ട്, പുതിയൊരു നാട്ടിലേക്ക് ദൈവം നമ്മെ വഴികാട്ടും എന്നറിഞ്ഞുകൊണ്ട് ശരണത്തോടെ മുന്നോട്ടു പോകുക എന്ന് അത് അർത്ഥമാക്കുന്നു. ഈ "മുന്നോട്ടുപോകലിനെ" ഒരാളുടെ ജീവിതത്തോടോ വികാരങ്ങളോടോ മാനുഷികതയോടോ ഉള്ള വെറുപ്പിന്റെ അടയാളമായി കാണരുത്. നേരേമറിച്ച്, ക്രിസ്തുവിനെ അനുഗമിക്കുവാൻ ഇറങ്ങിപ്പുറപ്പെടുന്നവർ തങ്ങളെത്തന്നെ ദൈവത്തിന്റെയും അവിടുത്തെ രാജ്യത്തിന്റെയും സേവനത്തിന് പൂർണമായി സമർപ്പിച്ചുകൊണ്ട് ജീവൻ സമൃദ്ധമായി കണ്ടെത്തുന്നു. യേശു പറയുന്നു: "എന്റെ നാമത്തെപ്രതി ഭവനത്തെയോ സഹോദരന്മാരെയോ സഹോദരിമാരെയോ പിതാവിനെയോ മാതാവിനെയോ മക്കളെയോ വയലുകളോ പരിത്യജിക്കുന്ന ഏതൊരുവനും നൂറിരട്ടി ലഭിക്കും; അവൻ നിത്യജീവൻ അവകാശമാക്കുകയും ചെയ്യും" (മത്താ. 19:29) ഇതെല്ലാം സ്നേഹത്തിൽ അഗാധമായി വേരോടിച്ചിരിക്കുന്നു. ക്രൈസ്തവദൈവവിളി പ്രഥമവും പ്രധാനവുമായി, സ്നേഹിക്കുന്നതിനുള്ള ഒരു വിളിയാണ്. നമ്മെ നമ്മിൽനിന്നു പുറത്തു കൊണ്ടുവന്ന് "കേന്ദ്രമല്ലാതാക്കി" നമ്മെ ആകർഷിക്കുന്ന സ്നേഹം. "അടഞ്ഞ അന്തർമുഖമായ വ്യക്തിസത്തയിൽനിന്ന് ആത്മദാനത്തിലൂടെയുള്ള വിമോചനത്തിലേക്കും യഥാർത്ഥമായ ആത്മാവിഷ്കരണത്തിലേക്കും ദൈവത്തെ കണ്ടെത്തുന്നതിലേക്കും ഒരു തുടർപ്പുറപ്പാട്" (*ദൈവം സ്നേഹമാകുന്നു,* 6) തുടങ്ങിവയ്ക്കുന്ന സ്നേഹം.

പുറപ്പാട് അനുഭവം ക്രൈസ്തവജീവിതത്തിന്റെ ചിന്താമാതൃകയാണ്, പ്രത്യേകിച്ച് സുവിശേഷത്തിനുള്ള സവിശേഷ സമർപ്പണത്തിന്റെ ഒരു ദൈവവിളിയെ പുല്കിയവരുടെ കാര്യത്തിൽ. മാനസാന്തരത്തിന്റെയും രൂപാന്തരത്തിന്റെയും നിരന്തരം നവീകരിക്കപ്പെടുന്ന മനോഭാവം, നിരന്തരമായി മുന്നോട്ടുള്ള നീക്കം, ഓരോ ആരാധനയിലും ആഘോഷിക്കപ്പെടുന്നതുപോലെ മരണത്തിൽനിന്ന് ജീവനിലേക്കുള്ള ഒരു പ്രവേശം, ഒരു പുറപ്പാടനുഭവം ഇതിനാവശ്യമുണ്ട്. അബ്രഹാമിനുള്ള വിളി മുതൽ മോശയ്ക്കുള്ള വിളിവരെ, മരുഭൂമിയിലൂടെയുള്ള ഇസ്രയേൽക്കാരുടെ തീർത്ഥാടനയാത്രമുതൽ പ്രവാചകന്മാർ പ്രസംഗിച്ച മാനസാന്തരംവരെ, തന്റെ മരണത്തിലും ഉയർപ്പിലും സമാപിച്ച യേശുവിന്റെ പ്രേഷിത യാത്രവരെ, ദൈവവിളി എപ്പോഴും ദൈവത്തിന്റെ ഒരു പ്രവൃത്തിയാണ്. നമ്മുടെ പ്രാരംഭ സാഹചര്യത്തിനപ്പുറത്തേക്ക് അവിടുന്നു നമ്മെ നയിക്കുന്നു; എല്ലാ അടിമത്തത്തിൽനിന്നും നമ്മെ സ്വതന്ത്രരാക്കുന്നു, നമ്മുടെ ശീലങ്ങളും അനാസ്ഥയും തകർക്കുന്നു, താനുമായും നമ്മുടെ സഹോദരീസഹോദരന്മാരുമായുള്ള കൂട്ടായ്മയുടെ ആനന്ദത്തിലേക്ക് നമ്മെ കൊണ്ടുവരികയും ചെയ്യുന്നു. എങ്കിൽ ദൈവത്തിന്റെ വിളിയോട് പ്രത്യുത്തരിക്കുക എന്നത്, നമ്മെയും നമ്മുടെ കപടസുരക്ഷിതത്വത്തെയും വിട്ടുപേക്ഷിക്കുവാനും നമ്മുടെ ജീവിതത്തിന്റെയും ആനന്ദത്തിന്റെയും ഉറവിടവും ലക്ഷ്യവുമായ യേശുക്രിസ്തുവിലേക്കു നയിക്കുന്ന പാതയിൽ ഇറങ്ങിത്തിരിക്കുവാനും നമ്മെ സഹായിക്കുന്നതിന് അവിടുത്തെ അനുവദിക്കുക എന്ന് അർത്ഥമാക്കുന്നു.

ഈ പുറപ്പാടുപ്രക്രിയ വ്യക്തികളെ മാത്രം ഉദ്ദേശിച്ചുള്ളതല്ല, സഭയുടെ മുഴുവൻ പ്രേഷിത-സുവിശേഷവത്കരണ പ്രവർത്തനത്തെയും സംബന്ധിച്ചതാണത്. "മുന്നോട്ടു പോകുന്ന" ഒരു സഭ ആയിരിക്കുന്നിടത്തോളം, തന്നെക്കുറിച്ചും തന്റെ ഘടനകളെയും വിജയങ്ങളെയുംക്കുറിച്ചും ഏറെ ചിന്തിക്കാതെ പുറത്തേക്കു ചെല്ലുന്നതിനും ദൈവമക്കൾ എവിടെയൊക്കെയാണോ അവിടെ അവരെ കണ്ടുമുട്ടുന്നതിനും അവരുടെ മുറിവുകളോടും വേദനയോടും സഹാനുഭൂതി (*സഹ-അനുഭൂതി*) തോന്നുന്നതിനും തല്പരയായ ഒരു സഭ ആയിരിക്കുന്നിടത്തോളം സഭ അവളുടെ നാഥനോടു വിശ്വസ്തയാണ്. സ്നേഹത്തിന്റെ ത്രിത്വാത്മക ചലനാത്മകതയിൽ ദൈവം തന്നിൽനിന്നു പുറത്തുവരുന്നു: അവിടുന്ന് തന്റെ ജനത്തിന്റെ വിലാപം കേൾക്കുകയും അവരെ സ്വതന്ത്രരാക്കുവാൻ ഇടപെടുകയും ചെയ്യുന്നു (പുറ. 3:7). ആയിരിക്കുന്നതിന്റെയും പ്രവർത്തിക്കുന്നതിന്റെയും ഈ വഴി പിന്തുടരുവാൻ സഭ വിളിക്കപ്പെട്ടിരിക്കുന്നു. സുവിശേഷവത്കരിക്കുകയും മനുഷ്യരാശിയെ കണ്ടുമുട്ടുവാൻ ഇറങ്ങിത്തിരിക്കുകയും സുവിശേഷത്തിന്റെ വിമോചനാത്മക വചനം പ്രഘോഷിക്കുകയും ദൈവകൃപകൊണ്ട് ജനങ്ങളുടെ ആധ്യാത്മികവും ശാരീരികവുമായ മുറിവുകൾ സുഖപ്പെടുത്തുകയും ദരിദ്രർക്കും വേദനതിന്നുന്നവർക്കും ആശ്വാസംപകരുകയും ചെയ്യുന്ന ഒരു സഭയായിരിക്കുവാൻ അവൾ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നു.

പ്രിയ സഹോദരീസഹോദരന്മാരേ, ക്രിസ്തുവിലേക്കും നമ്മുടെ സഹോദരീസഹോദരന്മാരിലേക്കുമുള്ള വിമോചനാത്മകമായ ഈ പുറപ്പാട്, നമ്മുടെ പൊതു മാനവികത ഗ്രഹിക്കുന്നതിനും വ്യക്തികളുടെയും സമൂഹങ്ങളുടെയും ചരിത്രപരമായ വികസനം പോഷിപ്പിക്കുന്നതിനും നമുക്കുള്ള പാതയെ പ്രതിനിധാനം ചെയ്യുന്നുമുണ്ട്. കർത്താവിന്റെ വിളി കേൾക്കുകയും മറുപടി നൽകുകയും ചെയ്യുക എന്നത് നൈമിഷിക അനു



ഭൂതിവച്ച് കൈകാര്യം ചെയ്യേണ്ട തീർത്തും സ്വകാര്യവും വൈയക്തികവുമായ കാര്യമല്ല. മറിച്ച്, നമ്മുടെ അസ്തിത്വത്തെയാകെയും ആശ്ലേഷിക്കുകയും ഭൂമിയിൽ ദൈവരാജ്യത്തിന്റെ വളർച്ചയെ സേവിക്കുവാൻ അതിനെ തയ്യാറാക്കുകയും ചെയ്യുന്ന ഒരു നിർദ്ദിഷ്ട, യഥാർത്ഥ, സമ്പൂർണ്ണ പ്രതിബദ്ധതയാണത്. പിതാവിന്റെ ഹൃദയത്തെക്കുറിച്ചുള്ള അനുധ്യാനത്തിൽ വേരോടിച്ച ക്രൈസ്തവ ദൈവവിളി അതുകൊണ്ട്, നമ്മുടെ സഹോദരീസഹോദരന്മാർക്ക് — പ്രത്യേകിച്ച് ഏറ്റവും പാവപ്പെട്ടവർക്ക് — വിമോചനം കൊണ്ടുവരുന്നതിലെ ഐക്യദാർഢ്യത്തിലേക്ക് നമ്മെ പ്രചോദിപ്പിക്കുന്നു. യേശുവിന്റെ ഒരു ശിഷ്യന് തന്റെ പരിധിയില്ലാത്ത ചക്രവാളങ്ങളിലേക്കു തുറന്നിരിക്കുന്ന ഒരു ഹൃദയമുണ്ടാവും. കർത്താവുമായുള്ള സൗഹൃദം ഈ ജീവിതത്തിൽനിന്നോ ലോകത്തിൽനിന്നോ ഉള്ള ഒളിച്ചോട്ടത്തെ കുറിക്കുന്നില്ല. നേരെമറിച്ച്, അതിൽ കൂട്ടായ്മയും പ്രേഷിത പ്രവർത്തനവും തമ്മിലുള്ള അഗാധമായ പ്രതിപ്രവർത്തനം അടങ്ങിയിരിക്കുന്നു (cf. *സുവിശേഷത്തിന്റെ ആനന്ദം,* നം. 23).

ദൈവത്തിലേക്കും മറ്റുള്ളവരിലേക്കുമുള്ള ഈ പുറപ്പാട് നമ്മുടെ ജീവിതങ്ങളെ ആനന്ദവും അർത്ഥവും കൊണ്ടു നിറയ്ക്കുന്നു. തങ്ങളുടെ യൗവനവും ഭാവിയോടുള്ള തുറവിയുംകൊണ്ട്, തുറന്ന ഹൃദയമുള്ളവരും ഉദാരമതികളുമായ യുവജനങ്ങളോട് ഇതു വ്യക്തമായും പ്രസ്താവിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ചിലപ്പോൾ അനിശ്ചിതത്വവും ഭാവിയെക്കുറിച്ചുള്ള ഉത്കണ്ഠകളും ദിനംപ്രതി അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളും, നിങ്ങളുടെ യുവസഹജമായ ഉത്സാഹത്തെ തളർത്തുകയും സ്വപ്നങ്ങൾ തകർക്കുകയും ചെയ്യാൻ ഇടയുണ്ട്. ഇടപെടുന്നത് ലാഭകരമല്ലെന്നും ക്രൈസ്തവ വിശ്വാസത്തിലെ ദൈവം ഒരുവിധത്തിൽ തങ്ങളുടെ സ്വാതന്ത്ര്യത്തിന് ഒരു തടസ്സമാണെന്നും ചിന്തിച്ചുപോകുന്നിടത്തോളം ഇതു സംഭവിക്കാം. പ്രിയ യുവസ്നേഹിതരേ, നിങ്ങളിൽനിന്നു പുറത്തുകടക്കുവാനും യാത്ര തുടങ്ങുവാനും ഭയപ്പെടാതിരിക്കുക! നമ്മുടെ ജീവിതങ്ങളിലേക്കു സ്വാതന്ത്ര്യം കൊണ്ടുവരുന്ന സന്ദേശമാണ് സുവിശേഷം; അതു ജീവിതത്തെ രൂപാന്തരപ്പെടുത്തുകയും ഏറ്റവും മനോഹരമാക്കുകയും ചെയ്യുന്നു. ദൈവത്തിന്റെ വിളിയാൽ വിസ്മയിപ്പിക്കപ്പെടുകയും അവിടുത്തെ വാക്കിനെ ആശ്ലേഷിക്കുകയും ദൈവികരഹസ്യത്തിന്റെ ആരാധനയിലും നമ്മുടെ അയൽക്കാർക്കുള്ള ഉദാരസേവനത്തിലും യേശുവിന്റെ കാലടികളിൽ നടക്കുകയും ചെയ്യുന്നത് എത്ര ആശ്ചര്യകരമാണ്! ദിനംപ്രതി നിങ്ങളുടെ ജീവിതം കൂടുതൽ സമ്പന്നവും കൂടുതൽ ആനന്ദകരവും ആയിത്തീരും!

ഓരോ ദൈവവിളിയുടെയും മാതൃകയായ കന്യകാമറിയം കർത്താവിന്റെ വിളിക്കു പ്രത്യുത്തരമായി തന്റെ "സമ്മതം" ഉച്ചരിക്കുവാൻ ഭയപ്പെട്ടില്ല. അവൾ നമ്മുടെ അരികിലുണ്ട്; നമ്മെ നയിക്കുകയും ചെയ്യുന്നു. വിശ്വാസത്തിൽനിന്നു ജനിക്കുന്ന അത്യുദാര ധൈര്യംകൊണ്ട്, തന്നെത്തന്നെ പിന്തള്ളുന്നതിന്റെയും സ്വന്തം ജീവിതത്തെക്കുറിച്ചുണ്ടായിരുന്ന പദ്ധതികൾ ദൈവത്തെ ഏല്പിക്കുന്നതിന്റെയും ആനന്ദത്തെക്കുറിച്ചു മറിയം പാടി. ദൈവം നമുക്കോരോരുത്തർക്കുമായി പദ്ധതി ഇട്ടിരിക്കുന്നതിലേക്ക് നാം പൂർണമായ തുറവിയുള്ളവരാകത്തക്കവിധം, മറ്റുള്ളവരോടുള്ള മൃദുല പരിഗണനയോടെ ഇറങ്ങിപ്പുറപ്പെടുവാനുള്ള ആഗ്രഹത്തിൽ വളരത്തക്കവിധം (cf. ലൂക്കാ 1:39) നമുക്ക് അവളിലേക്കു തിരിയാം. കന്യകാമറിയം നമ്മെ കാത്തുസൂക്ഷിക്കുകയും നമുക്കെല്ലാവർക്കുംവേണ്ടി മാധ്യസ്ഥ്യം വഹിക്കുകയും ചെയ്യട്ടെ.

കവർസ്റ്റോറി 8

### സമഗ്രമായ പാരസ്ഥിതിക വ്യവസ്ഥിതിക്കായി ഫ്രാൻസിസ് മാർപാപ്പായുടെ പുതിയ ആഹ്വാനം

# ജീവനുവേണ്ടി




**പ്രിയ സഹോദരീസഹോദരന്മാരേ,**

“എന്റെ കൊച്ചുമകൾ മരിക്കാറായി കിടക്കുന്നു. അങ്ങുവന്ന് അവളുടെമേൽ കൈകൾവച്ച്, രോഗം മാറ്റി അവളെ ജീവിപ്പിക്കണമേ” (മർക്കോ. 5:23) എന്ന് കാൽക്കൽ വീണ് അപേക്ഷിച്ച ദൈവാലയ സിനഗോഗ് അധികാരികളിൽ ഒരുവന്റെ മകൾ പന്ത്രണ്ട് വയസ്സുകാരിയായ പെൺകുട്ടിയെ യേശു ഉയിർപ്പിച്ചതിന്റെ വിവരണമാണ് ഇന്നത്തെ സുവിശേഷവായനയിൽ നാം കേട്ടത്. തന്റെ കുട്ടിയുടെ ജീവനെയും ആരോഗ്യത്തെയും കുറിച്ച് ഏത് പിതാവിനും ഉള്ള ഉത്ക്കണ്ഠയാണ് ഈ പ്രാർത്ഥനയിൽ മുഴങ്ങുന്നത്. ആ മനുഷ്യന് യേശുവിലുള്ള വലിയ വിശ്വാസവും നാം തിരിച്ചറിയുന്നു. പെൺകുട്ടി മരിച്ചതായി വിവരം കിട്ടുമ്പോൾ യേശു അവനോട് പറയുന്ന, “ഭയപ്പെടേണ്ട, വിശ്വസിക്ക മാത്രം ചെയ്ക” (വാക്യം 36). യേശുവിന്റെ ഈ വാക്കുകൾ നമുക്ക് ധൈര്യം പകരുന്നു. അവൻ നമ്മോടും ഇത് കൂടെക്കൂടെ പറയുന്നുണ്ട്: “ഭയപ്പെടേണ്ട, വിശ്വസിക്ക മാത്രം ചെയ്യുക.” വീട്ടിൽ പ്രവേശിച്ചപ്പോൾ കർത്താവ് കരഞ്ഞുവിലപിക്കുന്നവരെ പുറത്താക്കിയിട്ട് മരിച്ച കുട്ടിയുടെ നേരെ തിരിഞ്ഞ് “ബാലികേ, എഴുന്നേൽക്കൂ എന്ന് ഞാൻ നിന്നോട് കൽപിക്കുന്നു” (വാക്യം 41) എന്ന് പറഞ്ഞു. തൽക്ഷണം അവൾ എഴുന്നേറ്റ് നടന്നു. മരണത്തിന്മേൽ യേശുവിനുള്ള സമ്പൂർണമായ അധികാരമാണ് ഇവിടെ നാം കാണുന്നത്; അവിടുത്തേക്ക് മരണം ഒരു സ്വപ്നം പോലെയാണ്; ഉണരുമ്പോൾ ഇല്ലാതാവുന്ന സ്വപ്നം.

ഈ വിവരണത്തിൽ സുവിശേഷകൻ മറ്റൊരു സംഭവം കൂടെ ഉൾപ്പെടുത്തുന്നു: 12 വർഷമായി രക്തസ്രാവം കൊണ്ട് ക്ലേശിച്ച സ്ത്രീയുടെ സൗഖ്യപ്രാപ്തി. അന്നത്തെ സംസ്കാരം അനുസരിച്ച് “അശുദ്ധി കല്പിക്കപ്പെട്ടിരുന്ന ഈ രോഗം ഇതരമനുഷ്യരുമായുള്ള ബന്ധത്തിന് വിലങ്ങായിരുന്നു. സാമൂഹികമായി മരണത്തിന് വിധിക്കപ്പെട്ട പാവം സ്ത്രീ. യേശുവിനോടൊത്തുണ്ടായിരുന്ന ആൾക്കൂട്ടത്തിനിടയിൽ അവൾ സ്വയം പറഞ്ഞു: “അവന്റെ വസ്ത്രത്തിലെങ്കിലും തൊട്ടാൽ ഞാൻ രക്ഷപ്രാപിക്കും” (വാക്യം 18) അങ്ങനെതന്നെ സംഭവിച്ചു. രോഗമുക്തിക്കായുള്ള ആവശ്യം അവൾക്ക് ധൈര്യം പകർന്നു. കർത്താവിൽനിന്ന് അവൾ സൗഖ്യം ‘പിടിച്ചുവാങ്ങി’ എന്ന് പറയാം. വിശ്വസിക്കുന്നവർ യേശുവിനെ സ്പർശിച്ച് അവിടുന്നിൽനിന്ന് രക്ഷാദായകമായ കൃപ പ്രാപിക്കണം. ഇതാണ് വിശ്വാസം: യേശുവിൽ വിശ്വസിക്കുക എന്നതിനർത്ഥം അവിടുന്നിൽനിന്ന് രക്ഷ നൽകുന്ന കൃപ പ്രാപിക്കുക എന്നാണ്. അത് നമ്മെ രക്ഷിക്കുന്നു, നമ്മുടെ ആത്മീയജീവിതത്തെ രക്ഷിക്കുന്നു, അനേകം പ്രശ്നങ്ങളിൽനിന്ന് നമ്മെ രക്ഷിക്കുന്നു. യേശു അതറിഞ്ഞു. ആൾക്കൂട്ടത്തിനിടയിൽ ആ സ്ത്രീയുടെ മുഖം പരതി. അവൾ വിറച്ചുകൊണ്ട് മുന്നോട്ടുവന്നു. അപ്പോൾ അവിടുന്ന് അവളോട് പറഞ്ഞു: “മകളേ, നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു” (വാക്യം 34). സ്വർഗ്ഗീയപിതാവിന്റെ ശബ്ദമാണ് യേശുവിലൂടെ പുറത്തുവന്നത്. “മകളേ നീ അഭിശപ്തയല്ല.



നീ ബഹിഷ്കൃതയല്ല. നീ എന്റെ കുഞ്ഞാണ്.'' ഓരോതവണയും യേശു നമ്മെ സമീപിക്കുമ്പോൾ, അവിടുത്തെ സന്നിധിയിൽനിന്ന് നാം വിശ്വാസത്തോടെ യാത്രയാകുമ്പോൾ, പിതാവിൽനിന്ന് നാം കേൾക്കുന്നതും ഇതാണ്: "കുഞ്ഞേ, നീ എന്റെ മകനാണ്, നീ എന്റെ മകളാണ്. നീ സൗഖ്യം പ്രാപിച്ചിരിക്കുന്നു. ഞാൻ എല്ലാവരോടും എല്ലാം ക്ഷമിക്കുന്നു. എല്ലാവരെയും എല്ലാറ്റിനെയും ഞാൻ സൗഖ്യമാക്കുന്നു."

ഈ രണ്ട് സംഭവങ്ങൾ —ഒരു രോഗസൗഖ്യവും ഒരു പുനരുത്ഥാനവും — ഒരേ സത്യത്തിന്റെ ഭാഗമത്രേ: വിശ്വാസം. സന്ദേശം വ്യക്തമാണ്. അത് ഒരൊറ്റ ചോദ്യത്തിൽ സംക്ഷേപിക്കാം: യേശുവിന് നമ്മെ സൗഖ്യപ്പെടുത്തുവാനും മരിച്ചവരിൽനിന്ന് ഉയിർപ്പിക്കുവാനും കഴിയും എന്ന് നാം വിശ്വസിക്കുന്നുണ്ടോ? ഈ വിശ്വാസത്തിന്റെ വെളിച്ചത്തിലാണ് സുവിശേഷം രചിക്കപ്പെട്ടത്: യേശു ഉയിർത്തെഴുന്നേറ്റിരിക്കുന്നു, അവിടുന്ന് മരണത്തെ കീഴടക്കിയിരിക്കുന്നു, അവിടുത്തെ വിജയത്താൽ നാമും ഉയിർത്തെഴുന്നേൽക്കും, ആദിമ ക്രൈസ്തവർ നിസ്സംശയം സ്വീകരിച്ച ഈ വിശ്വാസത്തിന് ചാരുത നഷ്ടപ്പെടുകയും അത് ഇളക്കമുള്ളതായി ഭവിക്കുകയും ചെയ്യുമ്പോൾ ചിലരെങ്കിലും പുനരുത്ഥാനത്തെ പുനർജന്മമായി കാണുന്ന സ്ഥിതി വരെ ഉണ്ടാകാം. പുനരുത്ഥാനത്തിന്റെ ഉറപ്പിൽ ജീവിക്കാൻ ഈ ഞായറാഴ്ചയിലെ ദൈവവചനം നമ്മെ ആഹ്വാനം ചെയ്യുന്നു. യേശുവാണ് കർത്താവ്, യേശുവിന് തിന്മയുടെയും മരണത്തിന്റെയും മേൽ അധികാരമുണ്ട്, ജീവന് അധികാരമുള്ള പിതൃഭവനത്തിലേക്ക് നമ്മെ നയിക്കുവാൻ അവിടുന്ന് കൊതിക്കുന്നു. അവിടെ നാം എല്ലാവരും വീണ്ടും സമ്മേളിക്കും. ഈ ചത്വരത്തിൽ ഇപ്പോഴുള്ള നാം എല്ലാവരും സ്വർഗീയ പിതാവിന്റെ ഭവനത്തിൽ, യേശു നമുക്ക് തരുന്ന ജീവിതത്തിൽ, വീണ്ടും കാണും.

നവീകരണത്തിന്റെയും പ്രത്യാശയുടെയും സാരാംശമായിട്ടാണ് ക്രിസ്തുവിന്റെ പുനരുത്ഥാനം ചരിത്രത്തിൽ പ്രവർത്തിക്കുന്നത്. നിരാശനും മരണത്തോളം പരിക്ഷീണനും ആയ ആർക്കും, അയാൾ യേശുവിലും അവിടുത്തെ സ്നേഹത്തിലും (സ്വയം) സമർപ്പിതമെങ്കിൽ, വീണ്ടും ജീവിച്ചു തുടങ്ങാൻ കഴിയും. ഒരു പുതിയ ജീവിതം തുടങ്ങുന്നത്, ജീവിതത്തിന് മാറ്റം വരുത്തുന്നത്, ഉയിർത്തെഴുന്നേൽക്കുന്നതുപോലെയാണ്, പുനരുത്ഥാനം പോലെയാണ്. വിശ്വാസം ജീവന്റെ ബലമാണ്. അത് നമ്മുടെ മനുഷ്യത്വത്തിന് പൂർണ്ണത നൽകുന്നു. ക്രിസ്തുവിൽ വിശ്വസിക്കുന്നവർ ഇത് അംഗീകരിക്കുമ്പോഴാണ് ഏത് സാഹചര്യത്തിലും ജീവൻ പ്രോത്സാഹിപ്പിക്കുന്നതിനും എല്ലാവരെയും, വിശിഷ്യ ഏറ്റവും ബലഹീനരായവരെയും, സ്വതന്ത്രരാക്കുകയും രക്ഷിക്കുകയും ചെയ്യുന്ന ദൈവസ്നേഹം അനുഭവിക്കുന്നതിന് പ്രാപ്തരാക്കുന്നതിനും കഴിയുന്നത്.

നമ്മുടെ സഹോദരീ സഹോദരന്മാർക്കിടയിൽ പ്രത്യാശയുടെയും ജീവന്റെയും സന്ദേശവാഹകരാകുവാൻ നമ്മെ പ്രാപ്തരാക്കുന്ന ശക്തവും ധീരവുമായ വിശ്വാസം എന്ന ദാനത്തിനായി കന്യകാമറിയത്തിന്റെ മദ്ധ്യസ്ഥതയിൽ നമുക്ക് കർത്താവിനോട് പ്രാർത്ഥിക്കാം.

## ഉപകാരസ്മരണ



ലീലാമ്മ ജോർജ്ജ്
ചാമക്കാലായിൽ

കവർസ്റ്റോറി 9

### ക്രൈസ്തവവിവാഹത്തിന്റെ മനോഹാരിതയെക്കുറിച്ച് ഫ്രാൻസീസ് മാർപാപ്പ

# വിവാഹവിരുന്നിൽവച്ച്



**പ്രിയ സഹോദരീസഹോദരന്മാരേ,**

ഉൽപത്തിപുസ്തകത്തിലെ രണ്ട് ആഖ്യാനങ്ങൾ പരിഗണിച്ചതിനുശേഷം, *ദമ്പതികൾ എന്നനിലയിൽ പുരുഷനെയും സ്ത്രീയെയും സംബന്ധിച്ച ദൈവത്തിന്റെ പദ്ധതി*യെക്കുറിച്ചുള്ള നമ്മുടെ വിചിന്തനം ഇപ്പോൾ യേശുവിലേക്ക് നേരിട്ടുതിരിയുകയാണ്.

യേശുവിന്റെ ആദ്യ ശിഷ്യന്മാരോടൊത്ത് കന്യകാമറിയവും യേശുവും സന്നിഹിതരായിരുന്ന കാനായിലെ വിവാഹത്തിൽ നടന്ന സംഭവം തന്റെ സുവിശേഷത്തിന്റെ തുടക്കത്തിൽ യോഹന്നാൻ സുവിശേഷകൻ വിവരിക്കുന്നു (cf. യോഹ. 2:1-11). ആ വിവാഹത്തിൽ യേശു പങ്കെടുക്കുക മാത്രമല്ല, വീഞ്ഞിന്റെ അത്ഭുതംകൊണ്ട് "വിരുന്നിനെ രക്ഷിക്കുകയും" ചെയ്തു. അങ്ങനെ, തന്റെ മഹത്ത്വം വെളിപ്പെടുത്തുന്ന, അത്യന്തം വിസ്മയകരമായ അടയാളങ്ങളിൽ ആദ്യത്തേത് അവിടുന്ന് പ്രവർത്തിച്ചത് ഒരു വിവാഹത്തിന്റെ പശ്ചാത്തലത്തിലായിരുന്നു. മാതൃസഹജമായ കരുതലോടുകൂടിയുള്ള മറിയത്തിന്റെ അപേക്ഷപ്രകാരം, പ്രാരംഭദശയിലെ ആ കുടുംബത്തോടു കാട്ടിയ വലിയ അനുകമ്പയുടെ ഒരു പ്രവൃത്തിയായിരുന്നു അത്. സൃഷ്ടികർമ്മം പൂർത്തിയാക്കിയതിനുശേഷം, ദൈവം തന്റെ ഏറ്റവും ശ്രേഷ്ഠമായ രചനയുടെ നിർമ്മിതി നിർവഹിക്കുന്ന, ഉൽപത്തിപുസ്തകത്തിലെ സന്ദർഭം ഇതു നമ്മെ അനുസ്മരിപ്പിക്കുന്നു. പുരുഷനും സ്ത്രീയുമാണ് ഏറ്റവും ശ്രേഷ്ഠമായ ആ രചന. ഇവിടെ ഒരു വിവാഹവേളയിൽ, ഒരു കല്യാണവിരുന്നിൽ, ഒരു പുരുഷനും ഒരു സ്ത്രീയും എന്ന ഈ അതിശ്രേഷ്ഠരചനയോടു ബന്ധപ്പെട്ട് യേശു അവിടുത്തെ അത്ഭുതങ്ങൾ ആരംഭിക്കുന്നു. അങ്ങനെ, സമൂഹത്തിന്റെ ഏറ്റവും ശ്രേഷ്ഠമായ രചന ഒരു കുടുംബമാണെന്ന്, പരസ്പരം സ്നേഹിക്കുന്ന ഒരു പുരുഷനും ഒരു സ്ത്രീയുമാണെന്ന്, യേശു നമ്മെ പഠിപ്പിക്കുന്നു. ഇതാണ് ഏറ്റവും ശ്രേഷ്ഠമായ രചന.

കാനായിലെ വിവാഹത്തിന്റെ സമയത്തിനുശേഷം, നിരവധി കാര്യങ്ങൾ മാറിക്കഴിഞ്ഞു. എന്നാൽ ക്രിസ്തുവിന്റെ ആ "അടയാള"ത്തിൽ എന്നും സാധുതയുള്ള ഒരു സന്ദേശം അടങ്ങിയിരിക്കുന്നു. ദമ്പതികളുടെ ജീവിതകാലത്ത് വിവിധ ഋതുക്കളിൽ കാലാകാലങ്ങളിൽ ആവർത്തിക്കപ്പെടുന്ന വിവാഹത്തെക്കുറിച്ച്, ഒരു വിരുന്ന് എന്നനിലയിൽ സംസാരിക്കുക ഇക്കാലത്ത് വിഷമകരമായി തോന്നുന്നു. വിവാഹം കഴിക്കുന്ന ആളുകളുടെ എണ്ണം ക്രമേണ കുറയുന്നു എന്നത് ഒരു വസ്തുതയാണ്. വിവാഹം കഴിക്കാൻ ചെറുപ്പക്കാർ ആഗ്രഹിക്കുന്നില്ല എന്നത് ഒരു വസ്തുതയാണ്. മറിച്ച്, പല രാജ്യങ്ങളിലും വിവാഹമോചനങ്ങളുടെ എണ്ണം വർദ്ധിക്കുകയും അതേസമയം

കുട്ടികളുടെ എണ്ണം കുറയുകയും ചെയ്യുന്നു. ദമ്പതികൾ എന്നനിലയിലും കുടുംബം എന്നനിലയിലും ഒന്നിച്ചു ജീവിക്കാനുള്ള പ്രയാസം നയിക്കുന്നത് വർദ്ധിച്ച എണ്ണത്തിലും വേഗത്തിലും വിവാഹബന്ധങ്ങൾ തകരുന്നതിലേക്കാണ്. അതിന്റെ അനന്തരഫലങ്ങൾ ആദ്യം അനുഭവിക്കുന്നത് കുട്ടികൾതന്നെയാണ്. ഒരു വിവാഹമോചനത്തിൽ ആദ്യത്തെ ഇരകൾ, ഏറ്റവും പ്രധാനപ്പെട്ട ഇരകൾ ഏറ്റവും കൂടുതൽ സഹിക്കുന്ന ഇരകൾ കുട്ടികളാണെന്ന് നമുക്കു ചിന്തിക്കാം.

വിവാഹം ഒരു "താത്ക്കാലിക"ബന്ധമാണെന്ന് കുട്ടിക്കാലം മുതൽ നിങ്ങൾക്കു തോന്നുന്നപക്ഷം, നിങ്ങളെ സംബന്ധിച്ച് ബോധപൂർവമല്ലാതെ അത് അങ്ങനെയായിരിക്കും. വാസ്തവത്തിൽ, അലംഘനീയമായ ഒരു ബന്ധത്തിന്റെയും ശാശ്വതമായ ഒരു കുടുംബത്തിന്റെയും പദ്ധതി തന്നെ തിരസ്ക്കരിക്കുന്നതിലേക്ക് നിരവധി യുവജനങ്ങൾ നയിക്കപ്പെടുന്നു. എന്തുകൊണ്ടാണ് അനേകം ചെറുപ്പക്കാർക്ക് വിവാഹം കഴിക്കാനുള്ള "തോന്നൽ ഉണ്ടാകാത്താത്" എന്നതിനെക്കുറിച്ച് നാം വളരെ ഗൗരവമായി വിചിന്തനം ചെയ്യേണ്ടതാണെന്ന് ഞാൻ വിശ്വസിക്കുന്നു. താത്ക്കാലികതയുടെ....എല്ലാം താത്ക്കാലികമാണ് എന്നതിന്റെ, സുനിശ്ചിതമായി ഒന്നുമില്ല എന്ന തോന്നലിന്റെ ഒരു സംസ്കാരമാണിത്.

യുവജനങ്ങൾ വിവാഹം ചെയ്യാൻ ആഗ്രഹിക്കുന്നില്ല എന്ന കാര്യം ഇക്കാലത്ത് ആവിർഭവിക്കുന്ന ആശങ്കകളിൽ ഒന്നാണ്. എന്തുകൊണ്ടാണ് ചെറുപ്പക്കാർ വിവാഹിതരാകാത്തത്? എന്തുകൊണ്ടാണ് അവർ പലപ്പോഴും സഹവാസത്തിനും ''പരിമിതമായ ഉത്തരവാദിത്ത"ത്തിനും മുൻഗണന കൊടുക്കുന്നത്? എന്തുകൊണ്ടാണ് അനേകർക്ക്—ജ്ഞാനസ്നാനം സ്വീകരിച്ചവർക്കുപോലും—വിവാഹത്തിലും കുടുംബത്തിലും വിശ്വാസം ഇല്ലാത്തത്? പിന്തുടരേണ്ട ശരിയായ മാർഗം കണ്ടെത്താൻ ചെറുപ്പക്കാർക്ക് കഴിയണമെന്ന് നാം ആഗ്രഹിക്കുന്നുവെങ്കിൽ, ഇതു മനസ്സിലാക്കാൻ ശ്രമിക്കേണ്ടത് പ്രധാനമാണ്: എന്തുകൊണ്ടാണ് അവർക്ക് കുടുംബത്തിൽ വിശ്വാസമില്ലാത്തത്?

യഥാർത്ഥത്തിൽ സാമ്പത്തിക പ്രയാസങ്ങൾ ഗൗരവമുള്ളതാണെങ്കിലും, അവ സാമ്പത്തികം മാത്രമല്ല. ഇക്കഴിഞ്ഞ ദശകങ്ങളിൽ സംഭവിച്ച മാറ്റങ്ങൾ ഉണ്ടായത് സ്ത്രീകളുടെ വിമോചനംമൂലമാണെന്ന് പലരും വിശ്വസിക്കുന്നുണ്ട്. പക്ഷേ, ഈ വാദംപോലും അസാധുവാണ്, അതു വ്യാജമാണ്, അതു സത്യമല്ല! സ്ത്രീകളുടെമേൽ എപ്പോഴും ആധിപത്യം പുലർത്താൻ ശ്രമിക്കുന്ന പുരുഷന്മാരുടെ ഒരുതരം സങ്കുചിതമായ വർഗസ്നേഹമാണത്. "വൃക്ഷത്തിന്റെ പഴം നീ തിന്നോ?" എന്ന് ദൈവം ചോദിച്ചപ്പോൾ, "സ്ത്രീ അത് എനിക്കു തന്നു" എന്നു പറഞ്ഞ് ആദം നൽകിയ തെറ്റായ ധാരണയാണ് നാം നൽകുന്നത്. അത് സ്ത്രീയുടെ കുറ്റമാണ്. പാവം സ്ത്രീ! നാം സ്ത്രീകളെ പ്രതിരോധിക്കണം. യഥാർത്ഥത്തിൽ, ഏതാണ്ട് എല്ലാ പുരുഷന്മാരും സ്ത്രീകളും സുസ്ഥിരമായ വൈകാരികസുരക്ഷിതത്വവും ദൃഢമായ ഒരു വിവാഹവും സന്തുഷ്ടമായ ഒരു കുടുംബവും ആഗ്രഹിക്കുന്നു. യുവജനങ്ങളുടെ ഇടയിലെ സുസ്ഥിതിയുടെ എല്ലാ സൂചികകളുടെയും മുകളിലുള്ളത് കുടുംബമാണ്. എന്നാൽ, തെറ്റുകൾ ഭയന്ന്, പലരും അതു പരിഗണിക്കാൻപോലും ആഗ്രഹിക്കുന്നില്ല. ക്രൈസ്തവരായിട്ടുപോലും, അവർ, വിശ്വാസത്തിന്റെ ഒരു സാക്ഷ്യമായിത്തീരുന്ന, ഉടമ്പടിയുടെ ഏകവും ആവർത്തിക്കാനാവാത്ത അടയാളവുമായ വിവാഹം എന്ന കൂദാശയെക്കുറിച്ചു പരിഗണിക്കുന്നില്ല. ഒരുപക്ഷേ, ദാമ്പത്യബന്ധത്തിനും കുടുംബത്തിനും ക്രിസ്തുവിന്റെ കൃപ വാഗ്ദാനം ചെയ്യുന്ന, അവിടുത്തെ വചനം സ്വീകരിക്കുന്നതിനുള്ള ഏറ്റവും വലിയ തടസ്സം പരാജയത്തെക്കുറിച്ചുള്ള ഈ ഭയംതന്നെയാണ്.

ക്രൈസ്തവവിവാഹത്തിന്റെ അനുഗ്രഹം സംബന്ധിച്ച ഏറ്റവും പ്രേരണാത്മകമായ സാക്ഷ്യം ക്രൈസ്തവ ദമ്പതികളുടെയും കുടുംബത്തിന്റെയും നല്ല ജീവിതമാണ്. ഈ കൂദാശയുടെ മനോഹാരിതയെക്കുറിച്ചു സംസാരിക്കാൻ ഇതിനേക്കാൾ മെച്ചമായ മാർഗമില്ല. ലോകസൃഷ്ടിമുതൽതന്നെ ദൈവം ആശീർവദിച്ചിട്ടുള്ള, പുരുഷനും സ്ത്രീയും തമ്മിലുള്ള ബന്ധത്തെ ദൈവം വിശുദ്ധീകരിക്കുന്ന ഒരു വിവാഹം സംരക്ഷിക്കുന്നു. അതാണ് വിവാഹത്തിന്റെയും കുടുംബത്തിന്റെയും മുഴുവൻ ജീവിതകാലത്തേയ്ക്കുമുള്ള സമാധാനത്തിന്റെയും നന്മയുടെയും സ്രോതസ്സ്. ഉദാഹരണമായി, ക്രൈസ്തവമതത്തിന്റെ ആദിമ യുഗങ്ങളിൽ, പുരുഷനും സ്ത്രീയും തമ്മിലുള്ള ബന്ധത്തിന്റെ വലിയ മഹത്ത്വം അക്കാലത്ത് സാധാരണമെന്നു കരുതിയിരുന്ന ഒരു ദുരുപയോഗത്തെ ഇല്ലാതാക്കി. ഒഴികഴിവുകളിൽ അധിഷ്ഠിതമോ അപമാനിക്കാനോപോലുമുള്ള കാരണങ്ങളാൽ ഭർത്താക്കന്മാർക്ക് അവരുടെ ഭാര്യമാരെ ഉപേക്ഷിക്കാനുള്ള അവകാശമായിരുന്നു ഈ ദുരുപയോഗം. കുടുംബത്തിന്റെ സുവിശേഷം, ഈ കൂദാശയെത്തന്നെ പ്രഘോഷിക്കുന്ന സുവിശേഷം, പതിവായുള്ള ഉപേക്ഷിക്കലിന്റെ ഈ സംസ്കാരത്തെ ഇല്ലാതാക്കി.

ദമ്പതികൾ തമ്മിലുള്ള സമത്വത്തിന്റെ വേരിലുള്ള ക്രൈസ്തവബീജം ഇന്ന് പുതിയ ഫലം പുറപ്പെടുവിക്കണം. ഈ രീതിയിൽ, ആകർഷിക്കുന്ന ഒരു സാക്ഷ്യത്തിന്റെ രീതിയിൽ, അവരുടെ ഇടയിലെ പാരസ്പര്യത്തിന്റെ, അവരുടെ ഇടയിലെ പൂരകത്വത്തിന്റെ രീതിയിൽ, കൃത്യമായി വിവാഹത്തിന്റെ സാമൂഹിക മഹത്ത്വത്തിന്റെ സാക്ഷ്യം പ്രേരണാത്മകമായിത്തീരും.

ഇക്കാരണത്താൽ, ക്രൈസ്തവർ എന്ന നിലയിൽ, നാം ഇതു സംബന്ധിച്ച് കൂടുതൽ ക്ഷമയും സാമർത്ഥ്യവും ഉള്ളവരായിത്തീരണം. ഉദാഹരണമായി, തുല്യജോലിക്ക് തുല്യവേതനത്തിനുള്ള അവകാശത്തെ നാം ശക്തമായി പിന്തുണയ്ക്കണം. സ്ത്രീകൾ പുരുഷന്മാരേക്കാൾ കുറച്ചേ സമ്പാദിക്കാവൂ എന്ന് നാം വെറുതെ എന്തിനു കരുതണം? അങ്ങനെയല്ല. അവർക്ക് അതേ അവകാശങ്ങൾ തന്നെയുണ്ട്. ഈ അസമത്വം തികച്ചും ഒരപമാനമാണ്. അതേസമയം, സ്ത്രീകളുടെ മാതൃത്വവും പുരുഷന്മാരുടെ പിതൃത്വവും എപ്പോഴും സർവോപരി അവരുടെ കുട്ടികൾക്കുവേണ്ടിയുള്ള ഒരു അമൂല്യനിധി




## ഫ്രാൻസിസ് മാർപാപ്പാ കുടുംബജീവിതത്തിനുവേണ്ട മൂന്നു സുപ്രധാന പദപ്രയോഗങ്ങൾ നിർദ്ദേശിക്കുന്നു.

# പരസ്പരം നന്നായി പെരുമാറുവിൻ



**പ്രിയ സഹോദരീസഹോദരന്മാരേ,**

കുടുംബജീവിതത്തെയും ദിവസംതോറും ഒരു കുടുംബത്തിൽ ജീവിക്കുന്നത് യഥാർത്ഥത്തിൽ എപ്രകാരമാണെന്നതിനെയും സംബന്ധിച്ച ഒരു വിചിന്തനപരമ്പരയുടെ പ്രവേശനകവാടമായി ഇന്നത്തെ പ്രബോധനം ഉപകരിക്കും. മൂന്നു പദപ്രയോഗങ്ങൾ പ്രവേശനകവാടത്തിനുമുകളിൽ എഴുതപ്പെട്ടിരിക്കുന്നതായി സങ്കല്പിക്കുക. മുമ്പ് ഏതാനും പ്രാവശ്യം വിശുദ്ധ പത്രോസിന്റെ ബസിലിക്കയുടെ ഈ ചത്വരത്തിൽവച്ച് ഞാൻ പരാമർശിച്ചിട്ടുള്ള പദപ്രയോഗങ്ങളാണവ — ''ഞാൻ ഇങ്ങനെ ചെയ്യട്ടെ?", "നിങ്ങൾക്കു നന്ദി," "എന്നോടു ക്ഷമിക്കുക" എന്നീ പ്രയോഗങ്ങൾ. നിശ്ചയമായും ഈ പ്രയോഗങ്ങൾ നിങ്ങളുടെ കുടുംബത്തിൽ നന്നായി ജീവിക്കുന്നതിനുള്ള, സമാധാനത്തിൽ ജീവിക്കുന്നതിനുള്ള വഴിതുറക്കുന്നു. അവ ലളിതമായ പ്രയോഗങ്ങളാണെങ്കിലും പ്രായോഗികമാക്കാൻ അത്ര ലളിതമല്ല. അവയ്ക്ക് ഏറെ ശക്തിയുണ്ട്, ആയിരം പ്രശ്നങ്ങളാൽ പരീക്ഷിക്കപ്പെടുമ്പോൾപോലും കുടുംബജീവിതത്തെ അഭംഗുരം നിലനിർത്താനുള്ള ശക്തി. എന്നാൽ അവയില്ലെങ്കിൽ, ചെറിയ വിടവുകൾ ഉണ്ടാവുകയും സമസ്തവും തകരുകപോലും ചെയ്തേക്കാം.

"നല്ല പെരുമാറ്റം" ഉണ്ടായിരിക്കുക എന്ന പൊതുവിഭാഗത്തിൽ ഈ പദപ്രയോഗങ്ങളെ നാം സാധാരണ ഉൾപ്പെടുത്തുന്നു. ശരി, നല്ല പെരുമാറ്റമുള്ള ഒരു വ്യക്തി അനുവാദം ചോദിക്കുന്നു, നന്ദിപറയുന്നു, തെറ്റുപറ്റിയാൽ ക്ഷമ ചോദിക്കുന്നു. വളരെ നല്ലത്. എന്നാൽ നല്ല പെരുമാറ്റരീതികൾ വളരെ പ്രധാനമാണ്." നല്ല പെരുമാറ്റരീതികൾ വിശുദ്ധിയിലേക്കുള്ള പകുതിവഴി പിന്നിട്ടുകഴിയാണെന്ന് അംഗീകരിക്കുക. അതുപോലെതന്നെ, ക്രൈസ്തവകുടുംബങ്ങളുടെ ആതിഥ്യമര്യാദ എന്ന സുകൃതത്തിന് ഇന്ന് നിർണ്ണായകമായ ഒരു പ്രാധാന്യം കൈവരുന്നുണ്ട്, പ്രത്യേകിച്ച് ദാരിദ്ര്യത്തിന്റെയും അധഃപതനത്തിന്റെയും ഗാർഹികപീഡനത്തിന്റെയും സാഹചര്യങ്ങളിൽ.

പ്രിയ സഹോദരീസഹോദരന്മാരേ, യേശു നമ്മോടുകൂടെ ആയിരിക്കാനും നമ്മുടെ കുടുംബത്തെ സംരക്ഷിക്കാനുംവേണ്ടി, നിങ്ങളുടെ വിവാഹവിരുന്നിന് അവിടുത്തെ ക്ഷണിക്കാൻ, നമ്മുടെ ഭവനത്തിലേക്ക് അവിടുത്തെ ക്ഷണിക്കാൻ ഭയപ്പെടാതിരിക്കുക. അവിടുത്തെ മാതാവായ മറിയത്തെ ക്ഷണിക്കാനും നാം ഭയപ്പെടരുത്. ക്രൈസ്തവർ "കർത്താവിൽ" വിവാഹം കഴിക്കുമ്പോൾ, അവർ ദൈവസ്നേഹത്തിന്റെ ഫലപ്രദമായ ഒരടയാളമായി രൂപാന്തരപ്പെടുന്നു. ക്രൈസ്തവർ വിവാഹം ചെയ്യുന്നത് അവർക്കുവേണ്ടി മാത്രമല്ല. സമസ്ത സമൂഹത്തിന്റെയും നന്മയ്ക്കുവേണ്ടിയാണ്, സമൂഹത്തിന്റെ മൊത്തത്തിലുള്ള നന്മയ്ക്കുവേണ്ടിയാണ് അവർ കർത്താവിൽ വിവാഹം കഴിക്കുന്നത്.

ക്രൈസ്തവവിവാഹം എന്ന മനോഹരമായ ഈ വിളിയെക്കുറിച്ച് അടുത്ത പ്രബോധനത്തിലും ഞാൻ സംസാരിക്കുന്നതായിരിക്കും.



മറ്റൊരാളുടെ ജീവിതത്തിൽ പ്രവേശിക്കുന്നതിന്, ആ വ്യക്തിയ്ക്ക് നേരത്തേതന്നെ നമ്മുടെ ജീവിതത്തിൽ ഒരുപങ്ക് നിർവഹിക്കാനുണ്ടെങ്കിൽപ്പോലും, വിശ്വാസവും ആദരവും നവീകരിക്കുന്ന, ഉപദ്രവകരമല്ലാത്ത ഒരു മനോഭാവത്തിന്റെ സംവേദനക്ഷമത ആവശ്യമാണ്. നിശ്ചയമായും, സ്നേഹം കൂടുതൽ ആഴമുള്ളതും ഗാഢവുമാകുന്തോറും, അത് അപരന്റെ സ്വാതന്ത്ര്യത്തോടുള്ള ആദരവും മറ്റേയാൾ അവന്റെ അല്ലെങ്കിൽ അവളുടെ ഹൃദയത്തിലേക്ക് വാതായനം തുറക്കുന്നതുവരെ കാത്തിരിക്കാനുള്ള കഴിവും കൂടുതലായി

ഞ്ഞു" എന്ന് മഹാനായ മെത്രാൻ ഫ്രാൻസീസ് ദെ സാലസ് പറയുക പതിവായിരുന്നു. എന്നാൽ സൂക്ഷിക്കുക. നല്ല പെരുമാറ്റരീതികൾക്കും ആത്മാവിന്റെ വരൾച്ചയെയും അപരനോടുള്ള അനാസ്ഥയെയും മറയ്ക്കുന്ന ഒരുതരം ഔപചാരികതയാകാൻ കഴിയുമെന്ന് ചരിത്രം വ്യക്തമാക്കിയിട്ടുണ്ട്. "നിരവധി നല്ല പെരുമാറ്റങ്ങളുടെ പിറകിൽ നിരവധി ദുശ്ശീലങ്ങൾ പതിയിരിക്കുന്നു" എന്ന് പലപ്പോഴും പറയാറുണ്ട്. ഔപചാരികമായ അനുഷ്ഠാനം ആത്മീയലൗകികതയിലേക്കു മുങ്ങിപ്പോകുക എന്ന അപകടത്തിനെതിരെ മതത്തിനുപോലും പ്രതിരോധശക്തിയില്ല. യേശുവിനെ പ്രലോഭിപ്പിക്കുന്ന സാത്താൻ നല്ലപെരുമാറ്റരീതികളെക്കുറിച്ച് പൊങ്ങച്ചം പറയുന്നു. തീർച്ചയായും, ഒരു മാന്യനായും തിളങ്ങുന്ന പടച്ചട്ടയുള്ള ഒരു യോദ്ധാവായും തന്നെത്തന്നെ അവൻ അവതരിപ്പിക്കുന്നുണ്ട്. വിശുദ്ധലിഖിതം ഉദ്ധരിച്ചുകൊണ്ട്, ഒരു ദൈവശാസ്ത്രജ്ഞനായിട്ടുപോലും അവൻ സ്വയം അവതരിപ്പിക്കുന്നു. ബാഹ്യമായി ശരിയും വൃത്തിയുള്ളതുമായ എല്ലാം അവന് ഉള്ളതായി കാണപ്പെടുന്നു. എന്നാൽ എപ്പോഴും ദൈവസ്നേഹത്തിന്റെ സത്യത്തിൽനിന്ന് അന്യരെ വഴിതെറ്റിക്കുകയാണ് അവന്റെ ലക്ഷ്യം. എങ്കിലും, "നല്ല പെരുമാറ്റങ്ങൾ"ക്ക് ഏറ്റവും ആധികാരികരീതിയിലുള്ള അർത്ഥം മാത്രമാണ് നാം നൽകുന്നത്. അതനുസരിച്ച്, നല്ല ബന്ധങ്ങൾ വളർത്തിയെടുക്കുന്ന ശീലം നന്മയോടുള്ള സ്നേഹത്തിലും അപരനോടുള്ള ആദരവിലും ദൃഢമായി വേരൂന്നിയിരിക്കുന്നു. സ്നേഹിക്കുന്നതിന്റെ ഈ പരിഷ്കൃത അർത്ഥത്തിന് അനുസൃതമായാണ് കുടുംബം ജീവിക്കുന്നത്.

ഈ പദപ്രയോഗങ്ങൾ ശ്രദ്ധിക്കുക. ആദ്യത്തെ പദപ്രയോഗം "ഞാൻ ഇങ്ങനെ ചെയ്യട്ടെ?" എന്നാണ്. എന്തെങ്കിലും കാര്യം—ആ കാര്യത്തിന് ന്യായമായ അവകാശം നമുക്കുണ്ട് എന്ന് നാം വിചാരിക്കുമ്പോൾപോലും—ദയാപുരസ്സരം ആവശ്യപ്പെടാൻ നാം ശ്രദ്ധിക്കുമ്പോൾ, വിവാഹത്തെയും കുടുംബത്തെയും വലയം ചെയ്യുന്ന പൊതുജീവിതത്തെ ശക്തിപ്പെടുത്താൻ നാം സഹായിക്കുകയാണ്.

ആവശ്യപ്പെടുന്നുണ്ട്. ഈ ഘട്ടത്തിൽ, വെളിപാടുപുസ്തകത്തിലെ യേശുവിന്റെ വചനങ്ങൾ നമുക്ക് അനുസ്മരിക്കാം: "ഇതാ ഞാൻ വാതിലിൽ മുട്ടുന്നു, ആരെങ്കിലും എന്റെ സ്വരം കേട്ടു വാതിൽ തുറന്നുതന്നാൽ ഞാൻ അവന്റെ അടുത്തേയ്ക്കു വരും. ഞങ്ങൾ ഒരുമിച്ചു ഭക്ഷിക്കുകയും ചെയ്യും" (3:20). കർത്താവുപോലും പ്രവേശിക്കാൻ അനുവാദം ചോദിക്കുന്നു. നമുക്ക് അതു മറക്കാതിരിക്കാം. നിങ്ങളുടെ കുടുംബത്തിൽ എന്തെങ്കിലും ചെയ്യുന്നതിനുമുമ്പ് ഇങ്ങനെ ചോദിക്കുക: "ഞാൻ ഇതു ചെയ്യുന്നതിന് നിങ്ങൾക്ക് വിരോധമുണ്ടോ? ഞാൻ ഇതു ചെയ്യുന്നത് നിങ്ങൾ ഇഷ്ടപ്പെടുന്നുണ്ടോ?" ചോദിക്കുന്ന ഈ മാർഗം തീർച്ചയായും നല്ല പെരുമാറ്റരീതിയാണ്. എന്നാൽ അത് സ്നേഹപൂർണ്ണവുമാണ്. കുടുംബങ്ങൾക്ക് ഇത് വളരെയേറെ ഗുണം ചെയ്യുന്നു.

രണ്ടാമത്തെ പദപ്രയോഗം "നിങ്ങൾക്കു നന്ദി" എന്നാണ്. സ്വയം വിമോചനത്തിന്റെ ഒരു അടയാളമാണെന്ന മട്ടിൽ, മോശമായ പെരുമാറ്റരീതികളുടെയും മോശമായ വാക്കുകളുടെയും ഒരു സംസ്കാരത്തിലേക്ക് നാം തിരിയുകയാണോ എന്ന് ചിലപ്പോൾ സംശയിക്കേണ്ടിയിരിക്കുന്നു. ഈ ചീത്തവാക്കുകൾ പരസ്യമായി കേൾക്കുക അസാധാരണമല്ല. ദയയും "നിങ്ങൾക്കു നന്ദി" എന്നു പറയാനുള്ള കഴിവും പലപ്പോഴും ബലഹീനതയുടെ ഒരു അടയാളമായി കണക്കാക്കപ്പെടുകയും മറ്റുള്ളവരുടെ സംശയം ഉണർത്തുകയും ചെയ്യുന്നു. കുടുംബത്തിന്റെ കേന്ദ്രഭാഗത്തിന്റെ ഉള്ളിൽപ്പോലും ഈ പ്രവണത അഭിമുഖീകരിക്കപ്പെടുന്നു. മറ്റുള്ളവരെ നന്ദിയുള്ളവരും അഭിനന്ദിക്കുന്നവരുമാകാൻ അഭ്യസിപ്പിക്കുന്നതിന് നാം നിശ്ചയദാർഢ്യമുള്ളവരായിത്തീരണം. വ്യക്തിയുടെ മഹത്ത്വവും സാമൂഹികനീതിയും കുടുംബത്തിന്റെ കവാടത്തിൽകൂടി കടന്നുപോകണം. കുടുംബജീവിതം ഈ ജീവിതശൈലിയെ അവഗണിക്കുകയാണെങ്കിൽ സാമൂഹികജീവിതവും അതിനെ തിരസ്കരിക്കും. എങ്കിലും, കൃതജ്ഞത വിശ്വാസിയുടെ വിശ്വാസത്തിന്റെ കാതലായ ഭാഗത്തുതന്നെ നിലകൊള്ളുന്നു.

നന്ദിപ്രകടിപ്പിക്കുന്നത് എപ്രകാരമെന്ന് അറിഞ്ഞുകൂടാത്ത ഒരു ക്രൈസ്തവന് ദൈവത്തിന്റെ "ഭാഷ" തന്നെ നഷ്ടപ്പെട്ടിരിക്കുന്നു. ഇതു ഭയങ്കരമാണ്. യേശു പത്തു കുഷ്ഠരോഗികളെ സൗഖ്യമാക്കിയതിനുശേഷം അവരിൽ ഒരാൾമാത്രം അവിടുത്തോട് നന്ദിപറയാൻ മടങ്ങിവരുമ്പോൾ, അവിടുന്നു ചോദിക്കുന്ന ചോദ്യം (ലൂക്കാ 17:18) നമുക്കു മറക്കാതിരിക്കാം. വളരെ ജ്ഞാനമുള്ള, വളരെ സാധാരണക്കാരനായ, എന്നാൽ ജീവിതത്തെയും ഭക്തിയെയുംകുറിച്ച് അസാധാരണ ജ്ഞാനമുള്ള ഒരു വൃദ്ധനെ ഞാൻ ഒരിക്കൽ ശ്രവിച്ചത് ഓർക്കുന്നു: "മഹാത്മാക്കളുടെ മണ്ണിൽമാത്രം വളരുന്ന ഒരു ചെടിയാണ് കൃതജ്ഞത." ആത്മാവിന്റെ ആ മാഹാത്മ്യം, ആത്മാവിലെ ആ ദൈവകൃപ, കൃതജ്ഞതാപൂർവം "നിങ്ങൾക്കു നന്ദി" എന്നു പറയാൻ നമ്മെ നിർബന്ധിക്കുന്നു. മഹത്തായ ഒരാത്മാവിന്റെ പുഷ്പമാണത്. ഇത് വാസ്തവത്തിൽ മനോഹരമായ ഒന്നുതന്നെ.

മൂന്നാമത്തെ പദപ്രയോഗം "എന്നോടു ക്ഷമിക്കുക" എന്നാണ്. അത് പറയാൻ എപ്പോഴും എളുപ്പമല്ല എന്നു സമ്മതിക്കാമെങ്കിലും, അത് ഏറെ ആവശ്യമുള്ളതാകുന്നു. അതിന്റെ അഭാവമുള്ളപ്പോൾ, ചെറിയ വിള്ളലുകൾ—നാം അവ ആഗ്രഹിക്കാത്തപ്പോൾപോലും—പൊട്ടിത്തുറക്കാൻ തുടങ്ങുന്നു. അവ വളരെ വലിയ എച്ചിൽക്കുഴികളായിത്തീർന്നെന്നുപോലും വരും. യേശു നമ്മളെ പഠിപ്പിച്ച "സ്വർഗസ്ഥനായ ഞങ്ങളുടെ പിതാവേ" എന്ന പ്രാർത്ഥനയിൽ—ജീവിതത്തിന്റെ പ്രധാന ചോദ്യങ്ങളെയെല്ലാം സംഗ്രഹിക്കുന്ന ഒരു പ്രാർത്ഥനയാണല്ലോ അത്—ഈ പദപ്രയോഗം നാം കാണുന്നു എന്നത് ഒട്ടും അപ്രധാനമല്ല: "ഞങ്ങളുടെ കടക്കാരോടു ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങൾ ഞങ്ങളോടും ക്ഷമിക്കണമേ" (മത്താ. 6:12). നമുക്ക് കുറവുണ്ടെന്നു സമ്മതിക്കുന്നതും നമുക്ക് നഷ്ടപ്പെട്ടവയിലേക്ക്—ബഹുമാനം, ആത്മാർത്ഥത, സ്നേഹം എന്നിവയിലേക്ക്—മടങ്ങാൻ നാം ആഗ്രഹിക്കുന്നു എന്നതും നമ്മെ ക്ഷമയ്ക്ക് അർഹരാക്കുന്നു. ഇങ്ങനെയാണ് നാം രോഗബാധയെ സുഖപ്പെടുത്തുന്നത്. നമുക്ക് നമ്മോടുതന്നെ പൊറുക്കാൻ കഴിയുന്നില്ലെങ്കിൽ, അന്യരോടു പൊറുക്കാൻ നമുക്കു സാധിക്കുകയില്ല. "ഞാൻ ഖേദിക്കുന്നു" എന്ന വാക്കുകൾ ഒരിക്കലും ഉച്ചരിക്കപ്പെടാത്ത ഒരു ഭവനത്തിൽ ശുദ്ധവായുവിന്റെ അഭാവം ഉണ്ടാകാൻ തുടങ്ങുന്നു. അവിടെ താമസിക്കുന്നവരെ പ്രളയജലം ശ്വാസംമുട്ടിക്കാൻ തുടങ്ങുന്നു. "ഞാൻ ഖേദിക്കുന്നു" എന്ന വിലപ്പെട്ട വാക്കുകളുടെ അഭാവത്തിന്റെ ഫലം അനേകം ക്ഷതങ്ങളും ഉരസലുകളും പരിക്കുകളുമാണ്. പലപ്പോഴും വിവാഹജീവിതം കലഹങ്ങൾകൊണ്ട് കീറിമുറിക്കപ്പെടുന്നു..."പാത്രങ്ങൾ പറക്കാൻപോലും തുടങ്ങും." എന്നാൽ ഞാൻ നിങ്ങളോട് ഉപദേശത്തിന്റെ ഒരു വാക്കു പറയട്ടെ: പരസ്പരം സമാധാനത്തിൽ വരാതെ ദിവസം അവസാനിപ്പിക്കരുത്. എന്നെ ശ്രദ്ധാപൂർവം ശ്രവിക്കുക: നിങ്ങളുടെ ഭാര്യയോടോ ഭർത്താവിനോടോ നിങ്ങൾ വഴക്കുണ്ടാക്കിയോ? കുട്ടികളേ—നിങ്ങളുടെ മാതാപിതാക്കന്മാരോട് നിങ്ങൾ വഴക്കുകൂടിയോ? നിങ്ങൾ ഗൗരവപൂർവം തർക്കിച്ചോ? അത് ഒരു നല്ല കാര്യമല്ല. എന്നാൽ യഥാർത്ഥ

POPE FRANCIS SAYS:

YOU NEED 3 PHRASES IN A FAMILY

1 May I?

2 Thank you.

3 I'm sorry.

ത്തിൽ അതല്ല പ്രശ്നം.. ഈ വികാരം അസുഖകരമായി പിറ്റേദിവസവും തുടരുന്നുവെങ്കിൽ മാത്രമാണ് പ്രശ്നം ഉദിക്കുന്നത്. അതുകൊണ്ട് നിങ്ങൾ വഴക്കുണ്ടാക്കിയിട്ടുണ്ടെങ്കിൽ, നിങ്ങളുടെ കുടുംബവുമായി സമാധാനം ഉണ്ടാക്കാതെ ദിവസം അവസാനിക്കാൻ അനുവദിക്കരുത്. എങ്ങനെയാണ് ഞാൻ സമാധാനം ഉണ്ടാകാൻ പോകുന്നത്? ഞാൻ മുട്ടിന്മേൽനിന്നു കൊണ്ടാണോ? അല്ല. കേവലം ഒരു ചെറിയ സൂചനകൊണ്ട്, ലഘുവായ ഒരു കാര്യംകൊണ്ട്. നിങ്ങളുടെ കുടുംബത്തിൽ ശാന്തി പുനഃസ്ഥാപിക്കപ്പെടും. വെറും ഒരു ചെറിയ സ്നേഹപ്രകടനം മതി. വാക്കുകൾ ആവശ്യമില്ല. എന്നാൽ നിങ്ങളുടെ കുടുംബത്തിൽ സമാധാനം ഉണ്ടാക്കാതെ സൂര്യൻ അസ്തമിക്കാൻ അനുവദിക്കരുത്. ഞാൻ പറയുന്നതു മനസ്സിലാകുന്നുണ്ടോ? അത് എളുപ്പമല്ല. പക്ഷേ, നിങ്ങൾ അതു ചെയ്യേണ്ടിയിരിക്കുന്നു. ജീവിതം എത്രയോ അധികം സുന്ദരമാക്കാൻ അതു സഹായിക്കും.

അതുകൊണ്ട് കുടുംബജീവിതത്തിനുവേണ്ട ഈ മൂന്നു സുപ്രധാന പദപ്രയോഗങ്ങൾ യഥാർത്ഥത്തിൽ ലളിതമായ വാക്കുകളാണ്, ഒരുപക്ഷേ നമ്മുടെ മുഖത്ത് ഒരു പുഞ്ചിരി കൊണ്ടുവരത്തക്കവണ്ണം ലളിതമായവ. എന്നാൽ നാം അവയെ മറക്കുമ്പോൾ, അത് ചിരിച്ചുതള്ളേണ്ട ഒരു കാര്യമല്ല. ശരിയല്ലേ? ഒരുപക്ഷേ, നമ്മുടെ നല്ല പെരുമാറ്റരീതികൾ നാം പലപ്പോഴും അവഗണിക്കുന്നു. അവ ആയിരിക്കേണ്ട ഇടങ്ങളിലേക്ക്, നമ്മുടെ ഹൃദയങ്ങളിലേക്കും നമ്മുടെ ഭവനങ്ങളിലേക്കും നമ്മുടെ പൗരജീവിതത്തിലേക്കും, അവയെ മടക്കിക്കൊണ്ടുവരാൻ കർത്താവ് നമ്മെ സഹായിക്കട്ടെ. ഒരു കുടുംബത്തിന്റെ സ്നേഹത്തിലേക്ക് സത്യത്തിൽ പ്രവേശിക്കുന്ന വാക്കുകളാണിവ.




# യോഗയുടെ മതം

**ബോബി ഏബ്രഹാം**

യോഗയ്ക്ക് മതം ഉണ്ടോ? ഇക്കഴിഞ്ഞ ജൂൺ മാസം തുടങ്ങുന്നതുവരെ എന്റെ വിചാരം യോഗ ഒരു വ്യായാമ മുറ മാത്രമാണെന്നായിരുന്നു. എന്റെ പിതാവ് പ്രാണായാമവും മറ്റും ചെയ്യുന്നത് ഞാൻ കണ്ടിട്ടുണ്ട്. തിരുവനന്തപുരം ആയുർവേദ കോളേജ് ആശുപത്രിയിൽ ആസ്ത്മ രോഗികൾ യോഗ ചെയ്യുന്നതും രോഗത്തിന് ആശ്വാസം തേടുന്നതും കണ്ടിട്ടുണ്ട്. എന്റെ വീടിന് അടുത്തുള്ള ചെറിയാൻ സാർ യോഗയുടെ പരിശീലകനും യോഗ പ്രചാരകനും ആണ്. അതൊന്നും യോഗയ്ക്ക് മതം ഉണ്ടെന്നു തോന്നിയിരുന്നില്ല. എന്നാൽ ഐക്യരാഷ്ട്ര സംഘടന ജൂൺ 21 രാജ്യാന്തര യോഗ ദിനമായി പ്രഖ്യാപിച്ചതു മുതലാണ് യോഗയുടെ മതം ഏതെന്ന കാര്യത്തിൽ സംശയം ഉണ്ടായിത്തുടങ്ങിയത്.

ശരീര നിയന്ത്രണവും മന നിയന്ത്രണവും ആണ് യോഗയുടെ ഏറ്റവും വലിയ ഗുണം. അതിനാവശ്യമായ വ്യായാമ മുറകൾ ആചാര്യന്മാർ ആവിഷ്കരിച്ചിട്ടുണ്ട്. അതിൽ മനോധർമ്മമനുസരിച്ച് മാറ്റം വരുത്തുക ഓരോരുത്തരുടെയും അവകാശം. അത്തരത്തിൽ പിൽക്കാലത്ത് കടന്നുകൂടിയതാണ് സൂര്യനമസ്കാരം. ഊർജ ദാതാവായ സൂര്യനെ നമസ്കരിക്കുന്നത് ശരിയാണെന്ന് വിശ്വസിക്കുന്നവർക്ക് അതാകാം. എന്നാൽ അതിനായി മറ്റാരെയും നിർബന്ധിക്കേണ്ടതില്ല. എന്നാൽ യോഗാദിനാചരണത്തിന്റെ ഭാഗമായി സൂര്യ നമസ്കാരവും നടത്താൻ ചില കേന്ദ്രങ്ങൾ ശ്രമിച്ചപ്പോഴാണ് അപകടം മണത്തത്.

എതിർപ്പുയർത്തിയത് ന്യൂനപക്ഷമാണെന്നതുകൊണ്ട് അത് അടിച്ചമർത്താനായിരുന്നു ആദ്യ ശ്രമം. എതിർക്കുന്നവർ പാക്കിസ്ഥാനിൽ പോകട്ടെ എന്നായിരുന്നു ആക്രോശം. ആ പ്രതികരണം നടത്തിയവർ എത്രയോ കാലമായി യോഗ ചെയ്യുന്നവരാണ്. യോഗ കൊണ്ടുണ്ടാകേണ്ട മനോനിയന്ത്രണം അവർക്കുണ്ടാക്കാൻ ഇനിയും കഴിഞ്ഞിട്ടില്ല എന്നർത്ഥം. എങ്കിലും സൂര്യ നമസ്കാരം ഒഴിവാക്കാൻ സർക്കാർ നിർബന്ധിതമായി. യോഗാ ദിനാചരണത്തിന്റെ കാര്യത്തിൽ ക്രിസ്ത്യൻ സമൂഹത്തിന് എതിർപ്പുണ്ടെന്നു വരുത്താനും ശ്രമം നടന്നു. എന്നാൽ യോഗാഭ്യാസത്തോട് എതിർപ്പില്ലെന്നും ഇത്തരം പരിപാടികളെല്ലാം ഞായറാഴ്ച തന്നെ സംഘടിപ്പിക്കുന്നതിനോടാണ് എതിർപ്പെന്നും സി.ബി.സി.ഐ. പ്രസിഡന്റ് മേജർ ആർച്ചു ബിഷപ്പ് കർദിനാൾ ബസേലിയോസ് ക്ലിമീസ് കാതോലിക്കാ ബാവാ വ്യക്തമാക്കിയതോടെ ആ നീക്കവും പാളി.

ചുരുക്കത്തിൽ യോഗയെയും ഘർവാപ്പസി നടത്തി ഒരു മതത്തിന്റെ സ്വന്തമാക്കാനായിരുന്നു ശ്രമം. യോഗ ഒരു സംസ്കാരത്തിന്റെ ഭാഗം എന്നതു വിട്ട് മതപരമായ ചിഹ്നം ആക്കാനുള്ള ആസൂത്രിത നീക്കം. ഭാരത സംസ്കാരത്തെ മുഴുവൻ ഇത്തരത്തിൽ മതവൽക്കരിക്കാനും അതിലൂടെ മറ്റുള്ളവരെ പ്രകോപിപ്പിക്കാനും മുഖ്യധാരയിൽ നികറ്റാനും ഉള്ള ആസൂത്രിത ശ്രമം കുറച്ചുനാളായി അരങ്ങേറുന്നുണ്ട്. അതിന്റെ ഒടുവിലത്തെ ഉദാഹരണമായിരുന്നു യോഗ.

യോഗയെ ലോകം അംഗീകരിച്ചു എന്നു പറഞ്ഞ് ഭാരതത്തിൽ ഇത്രയേറെ പ്രചാരണം സംഘടിപ്പിച്ചതിനു പിന്നിൽ സംഘപരിവാറിന്റെ വ്യക്തമായ പദ്ധതി ഉണ്ടെന്നതിൽ സംശയമില്ല. യോഗ ശുദ്ധവും ആരോഗ്യപരവും അഹിംസാത്മകവുമാണ്. എന്നാൽ യോഗയെ മുന്നിൽ നിർത്തി നടപ്പാക്കാൻ ശ്രമിച്ച ആ വൻ പദ്ധതിയെ ഭാരതം ഭയക്കേണ്ടിയിരിക്കുന്നു. യോഗ പോലുള്ള നിരുപദ്രവകാര്യങ്ങളെപ്പോലും ചില മതവിഭാഗങ്ങൾ എതിർക്കുന്നുവെന്നു സ്ഥാപിച്ച് രാജ്യത്തെ ഭൂരിപക്ഷ മതത്തിൽപെട്ട ആളുകളെ മുഴുവൻ ഒരു കുടക്കീഴിൽ അണിനിരത്താനും അതിലൂടെ അധികാരം തുടർച്ചയായി കൈയാളാനും ഉള്ള ശ്രമം. ബി.ജെ.പി. അധ്യക്ഷൻ ആഗ്രഹിക്കുന്നതുപോലെ 25 വർഷം തുടർച്ചയായി ഇന്ത്യ ഭരിക്കണമെങ്കിൽ വർഗീയ ധ്രുവീകരണം അനിവാര്യമാണ്. അതിന് ആദ്യം വേണ്ടത് അഴിമതി, പട്ടിണി, അനീതി തുടങ്ങിവയെക്കുറിച്ചൊക്കെയുള്ള സംസാരം ഇല്ലാതാക്കുകയും ഭൂരിപക്ഷ മത സങ്കൽപം അടിച്ചേൽപിക്കുകയുമാണ്.



മോദി സർക്കാർ അധികാരമേറിയതു മുതൽ ഈ ലക്ഷ്യത്തോടെ രാജ്യത്താകമാനം ചില നടപടികൾ നടന്നുവരുന്നുണ്ട്. മഹാരാഷ്ട്രയിലും അതിന്റെ ചുവടുപിടിച്ച് മറ്റുചില സംസ്ഥാനങ്ങളിലും ഗോവധ നിരോധനം ഏർപ്പെടുത്തിയതിനു പിന്നിലും വർഗീയ ധ്രുവീകരണം തന്നെ ലക്ഷ്യം. ഗോക്കളെ മാതാവായി കാണാത്ത മറ്റു വിഭാഗങ്ങൾ എതിർക്കുമെന്നും അതോടെ ഹിന്ദു വിഭാഗങ്ങൾ ഒന്നിക്കുമെന്നും ഉള്ള ഗൂഢലക്ഷ്യം ആയിരുന്നു ഉള്ളിൽ. ഇത്തരത്തിൽ ഭക്ഷണത്തെപ്പോലും മതവൽക്കരിക്കുകയും യഥാർഥ വസ്തുതകൾ ഒളിപ്പിക്കുകയും ചെയ്യുന്നതിൽ മോദി ഭരണകൂടം മികവ് കാട്ടുന്നു. (താൻ വിരുന്നൊരുക്കുമ്പോഴും മറ്റാരുടെയെങ്കിലും ആതിഥ്യം സ്വീകരിക്കുമ്പോഴും ഭക്ഷണ മേശയിൽ സസ്യാഹാരമല്ലാതൊന്നും കാണരുതെന്നു വാശിപിടിക്കുയാളാണ് നമ്മുടെ പ്രധാനമന്ത്രി. സഹിഷ്ണുതയെപ്പറ്റി അദ്ദേഹം മറ്റുള്ളവരെ ബോധവത്കരിക്കാറുണ്ടെു മാത്രം)

രാജ്യത്ത് ആദ്യമായി ജാതി സെൻസസ് പൂർത്തിയായിക്കഴിഞ്ഞു. എങ്കിലും ചില സ്ഥിതിവിവരക്കണക്കുകൾ അല്ലാതെ ജാതി അടിസ്ഥാനത്തിലുള്ള കണക്കുകൾ പുറത്തുവിടാൻ സർക്കാർ തയ്യാറായിട്ടില്ല. ആ കണക്കുകൾ പുറത്തുവന്നാൽ യഥാർഥ ഭൂരിപക്ഷ ജനത ക്ഷേത്രാരാധനയിൽ നിന്നുപോലും വിലക്കപ്പെട്ടവരുൾപ്പെടുന്ന പിന്നാക്ക വിഭാഗങ്ങളാണെ സത്യം വെളിവാകും. മേൽജാതിക്കാരെന്നഭിമാനിക്കുന്നവർ രാജ്യത്തെ സമ്പത്തും അധികാരവും കൈയടക്കി വച്ചിരിക്കുന്നതിന്റെ കണക്കുകൾ പുറത്തുവരുന്നത് സംഘപരിവാർ ഇഷ്ടപ്പെടുന്നില്ല. ദളിതന് ഇന്നും ആർ.എസ്.എസിൽ സ്ഥാനമില്ല. ആര്യമഹത്വത്തിൽ അഭിരമിക്കുന്ന സംഘടനയാണത്. പക്ഷേ ഹിന്ദു എന്ന സംജ്ഞയ്ക്കുള്ളിൽ ദളിതനെയും പിന്നാക്കക്കാരനെയും ഉൾക്കൊള്ളിച്ച് മേൽജാതിക്കാരന്റെ ആധിപത്യം നിലനിർത്തുക എന്ന ഗൂഢലക്ഷ്യം അവർ നിറവേറ്റുന്നു.

സവർണനു മേൽ നിഴൽ വീണതിനു ദളിത് ബാലികയെ ചുട്ടുകൊല്ലും, പൊതുകിണറ്റിൽ നിന്നു വെള്ളമെടുക്കു ദളിതനെ അംഗച്ഛേദനം നടത്തുന്ന ഉത്തരേന്ത്യൻ ജാതി മേധാവിത്തത്തിനെതിരെ ചെറുവിരലനക്കാൻ ശ്രമിക്കാത്ത സംഘപരിവാർ യോഗയുടെ പേരിൽ കാണിച്ചുകൂട്ടിയ നാടകങ്ങൾ ഈ പശ്ചത്താലത്തിൽ വേണം വിലയിരുത്താൻ. അംബാനി, അദാനി പോലുള്ള കോർപറേറ്റുകൾക്ക് രാജ്യത്തെ തീറെഴുതി കൊടുക്കുന്നത് ചർച്ചയാകാതിരിക്കാൻ, പട്ടിണി ചർച്ചയാകാതിരിക്കാൻ, ഫാഷിസത്തിന്റെ കടന്നുവരവ് ചർച്ചയാകാതിരിക്കാൻ ചില മുഖംമൂടികൾ ആവശ്യമാണ്. ആ മുഖംമൂടിയിലൊന്നാണ് യോഗ. നൂറ്റാണ്ടുകളായി ഇരുളിൽ കഴിയുന്ന ജനതയെ ഇരുളിൽ തന്നെ നിർത്താൻ പദ്ധതി തയ്യാറാക്കുന്നവർ ലോകസമക്ഷം ഇന്ത്യയുടെ മറ്റൊരു മുഖം കാണിക്കാൻ യോഗയെയും ആയുധമാക്കി. അല്ലെങ്കിൽ ഇന്ത്യാ ഗേറ്റിൽ യോഗ മാമാങ്കം നടത്താൻ 40 കോടി ചെലവിടേണ്ട കാര്യമെന്ത്?

ഓർക്കുക, ഫാഷിസത്തിന്റെ കടന്നുവരവ് ഇങ്ങനെയൊക്കെയാണ്. എന്തിനെയും ഏതിനെയും വിമർശിക്കുന്നവർ അധികാരമേറിക്കഴിഞ്ഞാൽ വിമർശനങ്ങളെ ഭയക്കുന്നു. മാധ്യമങ്ങളുടെ വായ മൂടിക്കെട്ടുന്നു. നിർണായകമായ അവസരങ്ങളിൽ മൗനം പാലിക്കുന്നു. മതപരമായ ചിഹ്നങ്ങളെപ്പോലും അധികാര രാഷ്ട്രീയത്തിനുള്ള പടവാളാക്കുന്നു. ഇതെല്ലാം ചെയ്യുമ്പോഴും കൺകെട്ടുവിദ്യയിലൂടെ എന്ന പോലെ ചില കാര്യങ്ങളെ പെരുപ്പിച്ചുകാണിക്കുന്നു. അത് യോഗയാകാം, ഗീതയാകാം, പശുവാകാം. പദ്ധതി തയ്യാറാക്കുന്നവന് എല്ലാം ഒരുപോലെ. പക്ഷേ അവർ നഷ്ടപ്പെടുത്താൻ ശ്രമിക്കുന്നത് ഈ ഭാരതത്തിൽ ജനിച്ചുവളർന്ന എല്ലാവർക്കും ഒരുപോലെ അവകാശപ്പെട്ട സംസ്കാരത്തെയാണ്. അപകടങ്ങളെ തിരിച്ചറിയുക തന്നെ വേണം. എല്ലാവരെയും സമാവകാശമുള്ള ഭാരതപൗരന്മാരായി കാണാനുള്ള വെളിച്ചമാണ് ഇന്ന് എല്ലാ മനസ്സുകളിലും നിറയേണ്ടത്. മോദിവത്കൃത (മതവത്കൃത) യോഗയും നൽകുന്ന പാഠം അതുതന്നെ.




## നവമാധ്യമങ്ങളിൽ കണ്ടത്

# ശിരോവസ്ത്ര വിവാദങ്ങൾ

**ഷീൻ പാലക്കുഴി**

26 ജൂലൈ 2015

ശിരോവസ്ത്രവും കുരിശുമാലയും മാറ്റാൻ തയ്യാറാകാത്തതിനാണ് ഓൾ ഇന്ത്യാ മെഡിക്കൽ പ്രവേശനപ്പരീക്ഷ എഴുതാൻ അവസരം നിഷേധിക്കപ്പെട്ട സിസ്റ്റർ സേബയെക്കുറിച്ച് ഏറെ കാണുകയും കേൾക്കുകയും ചെയ്ത ദിവസമായിരുന്നു ഇന്ന്. ഒരു രാജ്യത്തെ നിയമം എല്ലാവർക്കും ഒരുപോലെ ബാധകമാണെന്നതിൽ തർക്കമില്ല.

പക്ഷെ കാലാകാലങ്ങളായി നിലനിന്നുപോരുന്ന രാജ്യത്തിന്റെ മഹത്തായ ഒരു പാരമ്പര്യവും സംസ്കാരവും നിന്ദിക്കപ്പെടുന്നതിന് ആ നിയമം കാരണമായെന്നറിയുമ്പോൾ അതിലുള്ള വേദനയും ആശങ്കയും നിരാശയും പ്രതിഷേധവും രേഖപ്പെടുത്താൻ ഈ മണ്ണിൽ ജനിച്ചുവീണ ആർക്കും അവകാശമുണ്ടല്ലോ.

ഇസ്ലാംമത വിശ്വാസിയായ ഒരു സഹോദരിക്ക് പർദ്ദയും സിഖ്മത വിശ്വാസിയായ ഒരു സഹോദരന് തലപ്പാവും എത്ര പവിത്രമാണോ ഒരു പക്ഷെ അതിനെക്കാൾ ഏറെ പവിത്രമാണ് ഒരു കത്തോലിക്കാ സന്യാസിനിക്ക് തന്റെ ശിരോവസ്ത്രം. കാരണം അതൊരടയാളമാണ്. ജീവിതത്തിന്റെ അവസാനശ്വാസം വരെ ക്രിസ്തുവിനുവേണ്ടി ജീവിക്കുമെന്നു സ്വയം തീരുമാനിച്ച ഒരു പെൺകുട്ടിയുടെ ധീരമായ സമർപ്പണത്തിന്റെ അടയാളം. വക്കീലന്മാരും വൈദ്യൻമാരും ചുമട്ടുതൊഴിലാളികളുമൊക്കെ ചെയ്യുന്നത് പോലെ ജോലി സമയത്തുമാത്രം ധരിക്കാനുള്ളതല്ല ഈ സന്യാസവസ്ത്രം. ജോലി ചെയ്യുമ്പോഴുള്ള യൂണിഫോമല്ല. ഇതവരുടെ ജീവിതത്തിന്റെ കവചമാണ്.

ദേശീയ മാധ്യമങ്ങളടക്കം കേരളത്തിലെ മാധ്യമങ്ങളിലെല്ലാം തന്നെ എന്തുകൊണ്ടിതൊരു വാർത്ത യായി! തുറന്ന മനസ്സോടെ ചിന്തിക്കുകയും വിശാലഹൃദയത്തോടെ കാര്യങ്ങളെ വീക്ഷിക്കുകയും ചെയ്യുന്ന അനേകരെ ഈ സംഭവം വേദനിപ്പിക്കുകയും അസ്വസ്ഥരാക്കുകയും ചെയ്തിട്ടുണ്ട്. അതിന്റെ വളരെ സ്വാഭാവികമായ പ്രതികരണങ്ങളാണ് ചാനലുകളിലും പത്രങ്ങളിലും സോഷ്യൽ മീഡിയയിലുമെല്ലാം വന്നുകൊണ്ടിരിക്കുന്നത്. ഒരു ജനസമൂഹം പവിത്രമെന്നു കരുതുന്നതൊക്കെ ഇന്ന് നിസ്സാരവൽക്കരിക്കപ്പെടുകയും അവഹേളിക്കപ്പെടുകയും ചെയ്താൽ നാളെ തെരുവിൽ അവ ചവിട്ടിമെതിക്കപ്പെടുക തന്നെ ചെയ്യും;

പരസ്പരം പടവെട്ടി നമ്മുടെ മൂല്യങ്ങളും സംസ്കാരവും നശിക്കുകയും ചെയ്യും.

കാലം ശരിയെന്നു തെളിയിച്ചവ തെറ്റാണെന്നു പറയാനുള്ള ആധികാരികത ആർക്കാണുള്ളത്!

നമുക്ക് പരസ്പരം കൂടുതൽ ബഹുമാനിക്കാൻ ശ്രമിക്കാം.

---

## വിജ്ഞാന ലോകം

**വർഗ്ഗീസ് ജോർജ്ജ്**

1. പ്രകൃതിയോടും സഹജീവികളോടും മനുഷ്യൻ ചെയ്യുന്ന തിന്മയും അതിനെതിരായി മനുഷ്യമനഃസാക്ഷി ഉണരേണ്ടതിന്റെ ആവശ്യകതയും പഠിപ്പിക്കുന്ന പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പയുടെ ചാക്രികലേഖനം?
   **ലൗദാത്തോ സി (24 മെയ് 2015)**
2. 22 സംസ്ഥാനങ്ങൾ ഭൂപ്രദേശമായുള്ള ഇന്ത്യയിലെ ഭദ്രാസനം?
   **ഗുഡ്ഗാവ്**
3. മാർപാപ്പ മറ്റു രാജ്യങ്ങളുമായി നയതന്ത്രബന്ധം സ്ഥാപിക്കുമ്പോൾ ഒരു രാഷ്ട്രതലവൻ എന്ന നിലയിൽ അറിയപ്പെടുന്നത് ഏത് പദത്താലാണ്?
   **തിരുസിംഹാസനം (Holy See)**
4. ഇപ്പോൾ എത്ര രാജ്യങ്ങളുമായി തിരുസിംഹാസനത്തിന് നയതന്ത്രബന്ധം ഉണ്ട്?
   **175**
5. വത്തിക്കാൻ എന്ന രാജ്യത്തിന്റെ ഭരണനേതൃത്വത്തിൽ രണ്ടാം സ്ഥാനത്ത് ഉള്ളതാരാണ്?
   **Secretary of State**









# "അങ്ങേയ്ക്കു സ്തുതി" (Laudato Si)

## ഫ്രാൻസിസ് മാർപാപ്പയുടെ പരിസ്ഥിതിയെ സംബന്ധിച്ച ചാക്രിക ലേഖനം

**ഫാ. മാത്യു ചാർത്താക്കുഴിയിൽ**

ഫ്രാൻസിസ് മാർപാപ്പയുടെ രണ്ടാമത്തെ ചാക്രികലേഖനമാണ് ഇക്കഴിഞ്ഞ ജൂൺ 18-ാം തീയതി പ്രസിദ്ധീകരിച്ച "അങ്ങേയ്ക്കു സ്തുതി" (നമ്മുടെ പൊതുഭവനത്തെക്കുറിച്ചുള്ള കരുതലിനെ സംബന്ധിച്ച്). 2013 ജൂലൈ 5-ാം തീയതി ''വിശ്വാസത്തിന്റെ വെളിച്ചം'' (Luman Fidei) എന്ന പേരിൽ പ്രസിദ്ധീകരിച്ചതാണ് പരിശുദ്ധ പിതാവിന്റെ ഒന്നാമത്തെ ചാക്രിക ലേഖനം. സാർവത്രിക സുന്നഹദോസ് രേഖകൾ കഴിഞ്ഞാൽ മാർപാപ്പയുടെ ഔദ്യോഗിക പഠിപ്പിക്കലുകളിൽ ഏറ്റവും ഉന്നത ശ്രേണിയിൽ വരുന്നവയാണ് ചാക്രികലേഖനങ്ങൾ. പരിസ്ഥിതിയെ മാത്രം സംബന്ധിച്ചുള്ള വിഷയത്തിൽ സഭാചരിത്രത്തിലെ ആദ്യത്തെ ചാക്രിക ലേഖനവുമാണിത്.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ 62-ാം മാർ ഈവാനിയോസ് ദിനാഘോഷങ്ങളിൽ മുഖ്യാഥിതിയായി പങ്കെടുത്ത കർദ്ദിനാൾ പീറ്റർ ടർക്സൺ തിരുമേനി പ്രസിഡന്റായിരിക്കുന്ന വിശ്വാസത്തിനും നീതിക്കായുമുള്ള പൊന്തിഫിക്കൽ കൗൺസിലാണ് ഇതു രൂപപ്പെടുത്തുന്നതിന് മാർപാപ്പയെ സഹായിച്ചത്. ഒരേ സമയം ഇറ്റാലിയൻ, ജർമ്മൻ, ഇംഗ്ലീഷ്, സ്പാനിഷ്, ഫ്രഞ്ച്, പോളിഷ്, പോർച്ചുഗീസ്, അറബിക് ഭാഷകളിൽ വത്തിക്കാൻ ഇതു പ്രസിദ്ധീകരിച്ചു. ഇക്കഴിഞ്ഞ ജൂലൈ 15-ാം തീയതി കർദ്ദിനാൾ പീറ്റർ ടർക്സൺ തിരുമേനി ഇതിന്റെ മലയാള പരിഭാഷ നമ്മുടെ കാതോലിക്കേറ്റ് സെന്ററിൽ വച്ച് പ്രകാശനം ചെയ്യുകയുണ്ടായി. 250-ൽ അധികം പേജുകളിൽ ഫാ. മാത്യു തുണ്ടത്തിൽ ഒ.സി.ഡി. പരിഭാഷപ്പെടുത്തിയിരിക്കുന്ന ഈ ഗ്രന്ഥം തിരുവനന്തപുരത്തുള്ള കാർമ്മൽ ഇന്റർനാഷണൽ പബ്ലിഷിംഗ് ഹൗസാണ് പുറത്തിറക്കിയിരിക്കുന്നത്.

"അങ്ങേയ്ക്കു സ്തുതി" (Laudato Si) എന്ന തലക്കെട്ട് 13-ാം നൂറ്റാണ്ടിൽ ഇറ്റലിയിൽ ജീവിച്ചിരുന്ന വി. ഫ്രാൻസിസ് അസീസിയുടെ ''സൂര്യന്റെ സ്തോത്രഗീതം'' (Canticle of the Sun) എന്ന പ്രാർത്ഥനയിൽ നിന്നും എടുത്തിട്ടുള്ളതാണ്. പ്രകൃതിയിലുള്ള ജീവികളെയെല്ലാം മനുഷ്യന്റെ സഹോദരങ്ങളായി കണ്ടുകൊണ്ട് ഇതൊക്കെ സൃഷ്ടിച്ച ദൈവത്തിന് വി. ഫ്രാൻസിസ് നന്ദി അർപ്പിക്കുന്നതാണ് ഈ കൃതിയുടെ പ്രമേയം.

സാധാരണയായി മാർപാപ്പമാരുടെ പ്രബോധനങ്ങൾ സഭാസന്താനങ്ങളെ ധാർമ്മികമായും, വിശ്വാസപരമായും മെച്ചപ്പെടുത്തുന്നതിനുള്ള പഠിപ്പിക്കലുകളാണ്. ഇതിൽ നിന്നും വ്യത്യസ്ഥമായി "അങ്ങേയ്ക്കു സ്തുതി" എല്ലാ മനുഷ്യരെയും അഭിസംബോധനചെയ്തുകൊണ്ടാണ് എഴുതിയിരിക്കുന്നത്. വിഷയത്തിന്റെ കാലികപ്രസക്തി കൊണ്ടും ഫ്രാൻസിസ് മാർപാപ്പയുടെ പ്രത്യേക വീക്ഷണങ്ങൾ കൊണ്ടും സഭയ്ക്കുള്ളിലും പുറത്തും വളരെയധികം ചർച്ച ചെയ്യപ്പെടുന്ന ചാക്രികലേഖനമായി ഇതു മാറിക്കഴിഞ്ഞു. മാത്രമല്ല, ഇപ്പോൾ നടക്കുന്ന കാലാവസ്ഥ വ്യതിയാനങ്ങളെക്കുറിച്ചുള്ള ചർച്ചയിൽ സഭയ്ക്കു ഒരു ധാർമ്മിക നേതൃത്വം ഈ ചാക്രിക ലേഖനം വഴിയായി കൈവന്നിരിക്കുന്നു.

ഇന്നത്തെ പാരിസ്ഥിതിക പ്രശ്നങ്ങളുടെ അടിസ്ഥാനമായി ഫ്രാൻസിസ് മാർപാപ്പ കാണുന്നതു മനുഷ്യൻ പ്രപഞ്ചത്തിന്റെ സൃഷ്ടാവായി ദൈവത്തെ കാണുന്നില്ലായെന്നതാണ്. തന്നെത്തന്നെ സൃഷ്ടിയുടെ അധിപനായിക്കണ്ട്, സൃഷ്ടപ്രപഞ്ചത്തെ മനുഷ്യന്റെ ആധിപത്യത്തിൽ കീഴിലാക്കി ചൂഷണം ചെയ്യുന്ന പ്രവർത്തിയെ ദൈവത്തിന്റെ അധികാരത്തിലുള്ള കൈകടത്താലായി മാർപാപ്പ കാണുന്നു. അതിനാൽ നമ്മൾ അധിവസിക്കുന്ന ഈ ഭൂമി മനുഷ്യപ്രവർത്തനങ്ങളാൽ ആഗോളതപനത്തിനും, നശീകരണത്തിനും വിധേയമായിക്കൊണ്ടിരിക്കുന്നു. അങ്ങനെ പ്രകൃതിയിലുള്ള ജൈവവൈവിധ്യം നശിക്കുകയും, കുടിവെള്ളത്തിനു പോലും വലിയ ബുദ്ധിമുട്ടുണ്ടാവുകയും ചെയ്യുന്നു.

പ്രകൃതിയെ തങ്ങളുടെ സുഖസൗകര്യങ്ങൾക്കു വേണ്ടി സമ്പന്നരാജ്യങ്ങൾ അമിതമായി ചൂഷണം ചെയ്യുന്നതിനെ മാർപാപ്പ വിമർശിക്കുന്നു. അന്തരീക്ഷ മലിനീകരണവും, ആഗോളതപനവും, കാലാവസ്ഥാവ്യതിയാനങ്ങളും അനിയന്ത്രിതമായി വർദ്ധിച്ചിരിക്കുന്നു. "അങ്ങേയ്ക്കു സ്തുതിയിൽ'' മാർപാപ്പ എഴുതുന്നു:

"കഴിഞ്ഞ രണ്ടു പതിറ്റാണ്ടായി നമ്മുടെ പൊതുഭവനത്തെ (ഭൂമിയെ) മുറിവേൽപ്പിക്കുകയും, നശിപ്പിക്കുകയും ചെയ്തതുപോലെ മുമ്പെങ്ങും ഉണ്ടായിട്ടില്ല. അതിനാൽ നമുക്കു യാതൊന്നും സംഭവിക്കില്ലായെന്നു നടിച്ചുകൊണ്ടു പ്രധാനപ്പെട്ട ഈ വിഷയം വച്ചു താമസിപ്പിക്കാൻ സാധിക്കയില്ല. ഈ വിഷയത്തെ "പ്രകൃതിയുടെ കരച്ചിലും, പാവപ്പെട്ടവന്റെ കരച്ചിലു"മായിട്ടാണ് മാർപാപ്പ കാണുന്നത്.

കത്തോലിക്കാസഭയുടെ ലോകത്തോടുള്ള തുറവിയുടെയും, വലുതായ ഉത്തരവാദിത്വത്തിന്റെയും പുതിയൊരു കാൽവയ്പ്പായി ഈ ചാക്രികലേഖനത്തെ നമുക്കു കാണാം. സഭാസന്താനങ്ങളെ ദൈവീക ദൗത്യമായ പ്രകൃതി പരിപാലനത്തിൽ ഭാഗഭാക്കാക്കാനും മാർപാപ്പ ആഗ്രഹിക്കുന്നു.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ദ്വീതിയാദ്ധ്യക്ഷനായിരുന്ന ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി വലിയ പ്രകൃതിസ്നേഹിയായിരുന്നു. അദ്ദേഹത്തിന്റെ ജന്മശദാബ്തി വർഷത്തിൽ ഒരു ലക്ഷം വൃക്ഷ തൈകൾ വച്ചു പിടിപ്പിക്കാനുള്ള പദ്ധതി പ്രകൃതി സംരക്ഷണത്തിലുള്ള നമ്മുടെ പ്രതിബദ്ധതയുടെ അടയാളമാണ്. രാഷ്ട്ര-സഭാതലങ്ങളിൽ "അങ്ങേയ്ക്ക് സ്തുതി" യുടെ പ്രത്യുത്തരമായി അനേകം പദ്ധതികൾ ഉണ്ടാകേണ്ടിയിരിക്കുന്നു. ലഭ്യമായ ജലസ്രോതസ്സുകളുടെ സംരക്ഷണം, സുലഭമായി ലഭിക്കുന്ന മഴവെള്ളത്തിന്റെ സംഭരണം, കീടനാശിനി ഒഴിവാക്കിയുള്ള കൃഷി, പ്ലാസ്റ്റിക്, ഇലകട്രോണിക്



ഉപകരണങ്ങളുണ്ടാക്കുന്ന മാലിന്യങ്ങളിൽ നിന്നുള്ള മോചനം ഇവയെല്ലാം നമ്മുടെ അനുദിന ജീവിതത്തിലെ പ്രകൃതിസംരക്ഷണ കാര്യങ്ങളായി മാറണം.

എല്ലാ ജീവജാലങ്ങളുടെയും പൊതുഭവനമായ ഭൂമിയുടെ സംരക്ഷണം നമ്മുടെ ആദ്ധ്യാത്മികതയുടെ ഭാഗമാക്കി മാറ്റാൻ ഈ ചാക്രികലേഖനത്തിനു സാധിച്ചു. അതിന്റെ അനന്തരഫലമായി പ്രകൃതിയെ നശിപ്പിക്കുന്നത് കുമ്പസാരത്തിലേറ്റു പറയേണ്ട പാപമായി മാറുന്നു. ഫ്രാൻസിസ് മാർപാപ്പ എഴുതുന്നു: "നമുക്കു ലഭിച്ച കൃപയുടെ ശക്തിയും, പ്രകാശവും ഇതരജീവികളോടും, ലോകത്തോടു തന്നെയുമുള്ള നമ്മുടെ ബന്ധത്തിലൂടെ വെളിവാകട്ടെ".

## ഉപകാരസ്മരണ



ലീലാമ്മ ജോർജ്ജ്
ചാമക്കാലായിൽ

## ശ്രീ. സാമുവൽ പുതുപ്പറമ്പിലിന് കെ.സി.ബി.സി. പുരസ്കാരം

കേരള കത്തോലിക്കാ സഭയിലെ മതബോധനരംഗത്തെ അര നൂറ്റാണ്ടുകാലത്തെ പ്രവർത്തനങ്ങൾക്ക്, തനതായ സംഭാവനകൾ നൽകിയ ശ്രീ. സാമുവൽ പുതുപ്പറമ്പിലിന് കെ.സി.ബി.സി. യുടെ മതാധ്യാപക പുരസ്കാരം നൽകപ്പെടുന്നു. ഫാദർ മാത്യു നടക്കലിന്റെ ബഹുമാനാർത്ഥം നൽകപ്പെടുന്ന അംഗീകാരമാണിത്. പത്തനംതിട്ട രൂപതയിലെ കുമ്പഴ ഇടവകാംഗമാണ് ശ്രീ. സാമുവൽ. 2015 ജൂലൈ 25 ശനിയാഴ്ച കാഞ്ഞിരപ്പള്ളി അമൽജ്യോതി കോളേജ് ഓഡിറ്റോറിയത്തിലാണ് പ്രസ്തുത അനുമോദന സമ്മേളനം നടക്കുക. ഭാരത കത്തോലിക്കാ മെത്രാൻ സമിതിയുടെ അദ്ധ്യക്ഷൻ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവായാണ് പുരസ്കാരം നൽകുന്നത്.




## 2011 മാർച്ച് ഇരുപത്തിയഞ്ചിൽ മംഗളവാർത്ത തിരുനാൾ ദിനത്തിൽ ജർമ്മൻ ഭാഷയിൽ പ്രസിദ്ധീകരിച്ച യുവജന മതബോധന ഗ്രന്ഥം -

# YOUCAT Youth Catechism of the Catholic Church

**ഫാ. ഗീവർഗ്ഗീസ് വല്ല്യചാങ്ങവീട്ടിൽ**

വിയന്നായിലെ ആർച്ചുബിഷപ്പ് ക്രിസ്റ്റോഫ് കാർഡിനൽ ഷോൺബോണിന്റെ നേതൃത്വത്തിൽ രചിക്കപ്പെട്ട ഈ ഗ്രന്ഥം വിശ്വാസസംബന്ധമായ കാര്യങ്ങളിൽ സഭയുടെ നിലപാടും ആധികാരികതയും സമൂഹത്തിന്, പ്രത്യേകിച്ച് യുവതലമുറയ്ക്ക് കാണിച്ച് വ്യക്തവും കൃത്യവുമായ ദിശാബോധം നൽകുന്നതാണ്.

കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥം (1992)

കത്തോലിക്കാസഭയുടെ മതബോധനഡയറക്ടറി (1997)

കത്തോലിക്കാസഭയുടെ മതബോധനസംക്ഷേപം (2005)

ഇവയോടൊപ്പം തുല്യപ്രാധാന്യം യുവജനമതബോധന ഗ്രന്ഥത്തിനുണ്ട്.

ഈ ഗ്രന്ഥത്തിന്റെ ഉദ്ദേശ്യം മുഖവുരയിൽ ബനഡിക്ട് പതിനാറാമൻ മാർപാപ്പാ യുവജനങ്ങളോട് പറയുന്നു,

നിങ്ങളുടെ ജീവിതം എളുപ്പമുള്ളതാക്കുകയില്ല.

ഈ മതബോധനഗ്രന്ഥം നിങ്ങളെ സന്തോഷിപ്പിക്കാൻ വേണ്ടി രചിച്ചതുമല്ല.

മറിച്ച്,

വിശ്വസിക്കുന്നത് എന്താണെന്നറിയാൻ.

നല്ല സംഗീതജ്ഞൻ ഉപയോഗിക്കുന്ന സംഗീതോപകരണം

അയാൾ അറിയുന്നതുപോലെ നിങ്ങൾ വിശ്വസിക്കുന്നത് എന്താണെന്ന് നിങ്ങൾ അറിയണം.

മാതാപിതാക്കൾ പറഞ്ഞുതന്ന വിശ്വാസം അന്ധമായി തുടരുകയല്ല. പിന്നെയോ പൂർണ്ണമായി അറിഞ്ഞ് ബോധ്യപ്പെട്ട് വിശ്വാസസത്യങ്ങൾ ജീവിക്കണം. ദൈവത്തെ സ്നേഹിക്കണം. മാതാപിതാക്കളുടെ തലമുറയെക്കാള കൂടുതൽ ആഴത്തിൽ വിശ്വാസത്തിൽ വേരുറയ്ക്കണം.

എന്തിന്......?

- ഈ കാലഘട്ടത്തിന്റെ വെല്ലുവിളികളും പ്രലോഭനങ്ങളും ശക്തിയോടും ദൃഢനിശ്ചയത്തോടും കൈകാര്യം ചെയ്യാൻ.
- യുവജനങ്ങൾക്ക് ഒരു പുതിയ ജീവിതം ഉണ്ടാകാൻ...
- സുവിശേഷസന്ദേശം എല്ലാറ്റിനുപരിയായ മൂല്യമുള്ള ജീവിതാദർശമാകാൻ.....

യുക്തിയ്ക്കതീതമായ യാഥാർത്ഥ്യമാണ് ദൈവാസ്ഥിത്തം. മനുഷ്യബുദ്ധിയ്ക്ക് അഗ്രാഹ്യനായ ദൈവത്തെ അറിയാൻ സ്നേഹിക്കാൻ വിശ്വസിക്കണം. നമ്മുടെ ജീവന്റെ ആരംഭവും ക്രമാനുഗതമായ വളർച്ചയും അന്ത്യവും ദൈവത്തിലാണ്. മാതാപിതാക്കൾക്കും പിന്നിലേക്കായി നമ്മുടെ ജീവന് ദൈവത്തിലാധാരം കണ്ടെത്തണം.

വി. ബൈബിൾ പറയുന്നു;

ജറമിയ 1:5 മാതാവിന്റെ ഉദരത്തിൽ നിനക്ക് രൂപം നൽകുന്നതിനു മുൻപേ ഞാൻ നിന്നെ അറിഞ്ഞു.

**യുക്തിയുടെ ഏറ്റവും ഉന്നതമായ ലക്ഷ്യം ദൈവത്തെ അംഗീകരിക്കുകയെന്നതാണ്.**

*മഹാനായ വി. ആൽബർട്ട്*

നാം എന്തിന് ഭൂമിയിൽ ആയിരിക്കുന്നു.....?

ഭൗതികസുഖങ്ങൾ ആവുന്നത്ര ആസ്വദിച്ച് ലോകത്തിൽ തന്നെ അവസാനിക്കുന്നതാണ് നമ്മുടെ ജീവിതം എന്ന് സമാനചിന്താഗതിക്കാരായ ലോകത്തിന്റെ വക്താക്കൾ പറയുന്നു.

എന്നാൽ യുവജനമതബോധനഗ്രന്ഥത്തിലാകട്ടെ......

നാം ഭൂമിയിലായിരിക്കുന്നത്

ദൈവത്തെ അറിയാൻ........ സ്നേഹിക്കാൻ

നന്മചെയ്തു ജീവിക്കാൻ.

തിരികെ ദൈവത്തിൽ എത്താനും.

ദൈവ-മനുഷ്യ ബന്ധത്തിലാണ് യുവത്വത്തിന്റെ ജീവിതത്തിനർത്ഥം കണ്ടെത്താനാകുന്നത്. പക്ഷേ സ്വന്തമായി കണ്ടെത്തുന്ന സുരക്ഷിത ഇടങ്ങളിൽ ജീവിക്കാനാണ് ആധുനികയുവത്വം ആഗ്രഹിക്കുന്നത്. ദൈവ-മനുഷ്യ സംസർഗം അവർ ആഗ്രഹിക്കുന്നില്ല. തൽഫലമായി സ്വാർത്ഥരായി എല്ലാറ്റിനോടും നിസംഗതാ മനോഭാവം പുലർത്തുന്നു. മദ്യത്തിനും, മയക്കുമരുന്നിനും, മൊബൈൽ ഫോണിനും, സോഷ്യൽ മീഡിയായ്ക്കും അടിമകളായി മാറുന്നു. മൂല്യാധിഷ്ഠിത ജീവിതം നഷ്ടപ്പെടുന്നു. എന്നും അസംതൃപ്തരായവർ ജീവിക്കുന്നു. ഇത്തരം സാഹചര്യത്തിലാണ് യുവജനമതബോധന ഗ്രന്ഥത്തിന്റെ പ്രസക്തി.

പ്രത്യേകതകൾ:

♦ കത്തോലിക്കാ വിശ്വാസം സംബന്ധിച്ച ചോദ്യങ്ങളും ഉത്തരങ്ങളും (527)

♦ പ്രധാനപ്പെട്ട വാക്കുകളുടെ നിർവ്വചനം

♦ ബൈബിൾ വാക്യങ്ങൾ

♦ വിശുദ്ധരുടെയും മറ്റ് ദൈവ-തത്വ ശാസ്ത്രജ്ഞരുടെയും ഉദ്ധരണികൾ

♦ ചിത്രങ്ങൾ ഉൾപ്പെടുത്തിയിട്ടുള്ള വിഷയാവതരണം

പൊതുവിലുള്ള വിഷയാവതരണം

♦ സഭയുടെ വിശ്വാസ പ്രമാണങ്ങൾ

♦ കൂദാശകൾ

♦ ധാർമ്മികജീവിതം

♦ പ്രാർത്ഥനയും ആദ്ധ്യാത്മികതയും

നാലു ഭാഗങ്ങൾ

ഭാഗം ഒന്ന് : എന്താണ് നാം വിശ്വസിക്കുന്നത് (Doctrine)

ഭാഗം രണ്ട് : നാം എങ്ങനെ ക്രൈസ്തവ രഹസ്യങ്ങൾ ആഘോഷിക്കുന്നു. (Sacraments)

ഭാഗം മൂന്ന് : നമുക്ക് എങ്ങനെയാണ് ക്രിസ്തുവിലുള്ള ജീവിതം ഉണ്ടാകേണ്ടത് (Moral Life)

ഭാഗം നാല് : നമുക്ക് എങ്ങനെ പ്രാർത്ഥിക്കാം (Prayer & Spiritual Life)

യുവജനമതബോധനഗ്രന്ഥം...........ചുരുക്കത്തിൽ

♦ യുവത്വം ആഘോഷമാക്കാനുള്ള ക്ഷണമാണ്

♦ യുവജനങ്ങളെ കാലഘട്ടത്തിനു പ്രസക്തരാക്കുന്ന അമൂല്യസമ്പത്താണ്.

♦ സ്വാർത്ഥതയിൽ യുവജനങ്ങൾ കണ്ടെത്തുന്ന സുരക്ഷിതയിടങ്ങളിൽ നിന്നും പുറത്തുവരാന ു ള്ള ആഹ്വാനമാണ്.

♦ നവമാധ്യമങ്ങളോടുള്ള ആസക്തിയാൽ വ്യക്തിത്വവും ആദർശനിഷ്ഠകളും നഷ്ടമാകുന്ന യുവതീ-യുവാക്കൾക്കു മുമ്പിലെ കണ്ണാടിയാണ്.

♦ വിശ്വാസാവബോധവും, ദൈവകൃപയുടെ നിറവും

ധാർമ്മികമൂല്യാവബോധവും, ആത്മീയതയും യുവജനങ്ങളിലേക്ക് ഒഴുക്കുന്ന ഉറവയാണിത്.

*Youcat takes us to a world*
*Where we meet God, Nature*
*and our Fellow Beings*
*Here starts the journey.*



കുടുംബസദസ്സ്

# ഉത്തരവാദിത്വങ്ങളുടെ കുടുംബം

ഡോ. ജിബി ഗീവർഗ്ഗീസ്

കുടുംബനാഥൻ എന്നത് ഒരു സ്ഥാനാലങ്കാരമല്ല. ഒരു ഉത്തരവാദിത്വമാണ്. കുടുംബനാഥ എന്നത് ഒരു ശ്രേഷ്ഠസിംഹാസനവുമല്ല; ശ്രമകരമായ ചുമതലയാണ്. പരസ്പരപൂരകങ്ങളായി ചെയ്തുതീർക്കേണ്ടുന്ന ചുമതലകൾ. ഈ ഉത്തരവാദിത്വ നിർവ്വഹണത്തിനിടയിൽ ധാരാളം വെല്ലുവിളികളും ബുദ്ധിമുട്ടുകളും ഉണ്ടായെന്നിരിക്കാം. പ്രതിസന്ധിഘട്ടങ്ങളിൽ, വൈഷമ്യങ്ങളിൽ, ഭാര്യാഭർത്താക്കന്മാർ പരസ്പരം താങ്ങാകണം, ശക്തിയാകണം, പിൻബലമാകണം, പ്രചോദനമാകണം, മണ്ണാങ്കട്ടയും, കരിയിലയും കാശിക്കുപോയ കഥ കൊച്ചുകുട്ടികൾക്കുപോലും അറിയാം. കാറ്റുവന്നപ്പോൾ കരിയിലയുടെ മുകളിൽ കയറിയിരുന്നു മണ്ണാങ്കട്ട കാറ്റിൽ പറന്നുപോകാതെ കരിയിലയെ രക്ഷപ്പെടുത്തി. മഴവന്നപ്പോൾ കുതിർന്നു പോകാതിരിക്കാൻ കരിയില ഒരു കുടപോലെ മണ്ണാങ്കട്ടയെ സംരക്ഷിച്ചു. വീടകം കെട്ടുറപ്പുള്ളതാക്കാൻ ദമ്പതികൾ ഇപ്രകാരം പരസ്പരം ശ്രദ്ധിക്കണം, സംരക്ഷകരാകണം.

കൃപയുടെ താഴ്‌വരയാണ് ഓരോ കുടുംബവും. അവിടെ കൃപയുടെ പനിനീരുകൾ എന്നും പരിമളം പരത്തുവാൻ ഇടയാകണം. എന്നാൽ കുടുംബജീവിതം ശ്രമകരമാണ്, ശ്രേഷ്ഠവുമാണ്. കുടുംബജീവിതമാകുന്ന തോണീയാത്രയിൽ ചിലപ്പോഴെങ്കിലും തുഴ നഷ്ടപ്പെട്ടു നട്ടം തിരിയേണ്ട അവസ്ഥ പലർക്കും ഉണ്ടാകാറുണ്ട്. ജീവിതയാത്രയ്ക്കിടയിൽ ധാരാളം ബുദ്ധിമുട്ടുകളും പ്രശ്നങ്ങളും ഉണ്ടാകാം. പ്രതിസന്ധിയുടെ നിമിഷങ്ങളിൽ, വൈഷമ്യങ്ങളിൽ ഒരാൾ മറ്റൊരാളുടെ ശക്തിയാകണം, താങ്ങാകണം. കുടുംബജീവിതം കെട്ടുറപ്പുള്ളതാകാൻ മാതാപിതാക്കൾ പരസ്പരം ആശ്രയിക്കണം, പരസ്പരം പൂരകങ്ങളാകണം. അതു കണ്ട് വളരുന്ന കുട്ടികൾ വിഷമം വരുമ്പോൾ, ഭവനത്തിലേക്ക് ഓടിയെത്തും മാതാപിതാക്കളെ തീർച്ചയായും ആശ്രയിക്കും. ദൈവത്തിൽ ആശ്രയിക്കും.

പർവ്വതാരോഹകർ തങ്ങളുടെ ദൗത്യം തുടങ്ങുന്നതിനു മുൻപേ "Base Tent" നിർമ്മിക്കും. മലകയറ്റ സമയത്ത് പിടിച്ചുനിൽക്കാൻ കഴിയാത്ത പ്രതിസന്ധികൾ വരുമ്പോൾ - മഞ്ഞുവീഴ്ച, മർദ്ദവ്യത്യസം, ഓക്സിജന്റെ അഭാവം - പിടിച്ചു നിൽക്കാനാകാത്തവർ തിരികെ base tent ൽ എത്തുന്നു. അവിടെ അവർക്കു വേണ്ട സഹായം നൽകാൻ മാർഗ്ഗനിർദ്ദേശം നൽകാൻ, പ്രോത്സാഹിപ്പിക്കാൻ, ശക്തിപകരാൻ പരിശീലകർ ഉണ്ട്. നമ്മുടെ കുടുംബങ്ങളും താഴ്‌വാര കൂടാരങ്ങൾ (base tent) ആകണം. പക്ഷെ പല വീടുകളും ഇന്ന് "അന്യവൽക്കരിക്കപ്പെട്ട ദ്വീപുകൾ" ആയി മാറിയിരിക്കുന്നു.

കുടുംബാംഗങ്ങൾ ഓരോരുത്തരും തങ്ങളുടെ ലോകത്ത് ''അന്യവല്ക്കരിക്കപ്പെട്ട തുരുത്തുകൾ'' ഉണ്ടാക്കി ജീവിക്കുന്നു. വീട് വിപണിയാകാതിരിക്കുവാൻ, ബന്ധങ്ങൾ ബാദ്ധ്യതകളാകാതിരിക്കുവാൻ, മാതാവ് മാതൃകയാകണം, പിതാവ് പ്രചോദനമാകണം. കുടുംബാന്തരീക്ഷമാണ് കുഞ്ഞുങ്ങളുടെ ഭാവി നിർണ്ണയിക്കുന്നത്. പ്രാർത്ഥന, വിശ്വാസ പരിശീലനം ഇവ മാതാപിതാക്കളിലും, കുഞ്ഞുങ്ങളിലും നന്മയുടെ നറുമലരുകൾ വിരിയിക്കും. ഭാര്യാഭർത്താക്കന്മാർക്കിടയിലുണ്ടാകുന്ന ഏതുതരം മുറിവും ഉണങ്ങാൻ ഫലപ്രദമായ ഒരു മറുമരുന്നാണ് പ്രാർത്ഥന. ഇങ്ങനെ ദിവസവും നടത്തുന്ന പ്രാർത്ഥനയിലൂടെ നേടുന്ന ശക്തിയായിരിക്കണം കുടുംബാംഗങ്ങളെ നിലനിർത്തുന്ന ഉത്തേജകം.

കുഞ്ഞുങ്ങളിൽ ആധ്യാത്മിക ചൈതന്യം (Spirituality) നിറയ്ക്കേണ്ടത് ഇന്നിന്റെ ആവശ്യമായിരിക്കുന്നു. വ്യക്തി വിജയത്തിന്റെ അടിത്തറ spiritual intelligence ആണെന്നാണ് ശാസ്ത്രീയ പഠനങ്ങളിലൂടെ തെളിയിക്കപ്പെട്ടിരിക്കുന്നു. ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യകാലങ്ങളിൽ ബൗധികത (Intelligence) ആയിരുന്നു വിജയത്തിന്റെ രഹസ്യം. എന്നാൽ ബൗധികത, വൈകാരിക പക്വതയ്ക്ക് വഴിമാറിക്കൊടുത്തപ്പോൾ വൈകാരിക പക്വത ആർജ്ജിച്ച വ്യക്തിക്ക് വിവേകവും വിവേകവും ഉയർന്ന തലങ്ങളിലാണെന്നു തെളിയിക്കപ്പെട്ടു. എന്നാൽ ആധുനിക മന:ശാസ്ത്രവിദഗ്ധർ കണ്ടെത്തിയത് ''Spiritual Intelligence is the ultimate intelligence'' ഏറ്റവും ഉദാത്തമായത് ആധ്യാത്മികതയാണ്. വൈകാരിക പക്വത ഉള്ള വ്യക്തിക്ക് ആത്മവിശ്വാസവും നിർഭയത്വവും മുതൽക്കൂട്ടാകും. സമചിത്തത കൈമുതലായാൽ മറ്റെല്ലാ നന്മകളും നിഷ്പ്രയാസം കൈയ്യെത്തി പിടിക്കാനാവും.

സമൂഹത്തിന്റെ അടിസ്ഥാനഘടകം കുടുംബമാണ്. കുടുംബാംഗങ്ങൾക്ക് ശൈഥില്യം സംഭവിച്ചാൽ സമൂഹത്തിന്റെ അസ്ഥിവാരം തന്നെ തകരും. അതിനാൽ കുടംബബന്ധങ്ങൾ തകരാതെ ഭദ്രമായി കാത്തുസംരക്ഷിക്കേണ്ടത് നാം ഓരോരുത്തരുടെയും കടമയാണ്. പ്രാർത്ഥനയും സ്നേഹവും വിശ്വാസവും നമ്മുടെ കുടുംബബന്ധങ്ങൾ കെട്ടുറപ്പുള്ളതാകാൻ വേണ്ട ഊടും പാവും പകരട്ടെ.

ഉള്ളുനൊന്തപ്രാർത്ഥനയായും, ഉള്ളറിഞ്ഞ ശ്രദ്ധയായും ശിക്ഷണമായും മാതാപിതാക്കൾക്ക് മാറാൻ കഴിയണം. കുടംബത്തിന്റെ ഊഷ്മളത നഷ്ടപ്പെടാതിരിക്കാൻ തളരാതെ തളിർക്കാൻ, വീഴാതെ വാഴാൻ ദൈവം നമ്മെ ഓരോരുത്തരെയും അനുഗ്രഹിക്കട്ടെ .....

കവിത

# നിത്യപാലകനാം ദൈവത്തെ തേടി

ജിനു രഞ്ചൻ, തുവയൂർ

വിജനമാം വീഥിയിലന്നാനാൾ മുതൽ
തേടുന്നു മരുഭൂ യാത്രയിൽ അങ്ങേ
പലവഴി താണ്ടി വിദൂരമാം നഗരങ്ങളിലും
ഞാനെന്ന മർത്യനാലഹോ എന്തു സാധ്യം?

നീർച്ചാൽ തേടുന്ന മാൻപേടയേപോൽ
ദാഹജലം കേഴും വേഴാമ്പൽ പോലെ ഞാൻ
മലകളും കുന്നുകളും താണ്ടിയെങ്കിലുമെൻ പ്രയത്നം
വിഭലമായ് ഞാനില കൊഴിയും വൃക്ഷം പോലെയായ്.

വീണ്ടും തളിർക്കുമെന്നാശയുമായ് ഞാൻ
ജലസമൃദ്ധമാം അരുവിയിലും തേടി
കണ്ടില്ല കാണാനായെൻ മിഴികൾ ഉണർന്നില്ല
സൃഷ്ടാവാം ദൈവമെന്നനന്ത സാഗരത്തെ

ഉദയാസ്തമയത്തിനുറവിടമാം ആദിത്യനിൽതേടി
ഇരുട്ട് മറയ്ക്കും ചന്ദ്രനിലും, എണ്ണമറ്റ താരകങ്ങളിലും
ഞാൻ തേടിയെങ്കിലും എന്നാശകൾ വൃഥാ....
സൂര്യനും മറഞ്ഞു അസ്തമനങ്ങളും തുടർന്നു.

നീലവിരിച്ച വാനവീഥിയും കടന്നകലയായ്
തേടീ യാത്രയായ് ഭൂവിൽ മർത്യനാം ഞാൻ
സഫലമാകാൻ വൈകുന്ന പ്രതീക്ഷതൻ നടുവിലായ്
ഇടറാതെ തിരഞ്ഞു പിന്നെയും പിന്നെയും

പുഴയൊഴുകും പോൽ ഋതുക്കളും കടന്നുപോയ്
വെയിലും, മഴയും, മഞ്ഞും കടന്നുപോയ്
വേനലിൽ കനലതിൽ മഴക്കാറെന്ന പോൽ
ആശകൾ വീണ്ടും മനമതിൽ പ്രതിഫലിക്കുന്നു.

ആഴികൾ താണ്ടി ഞാനങ്ങകലേക്കായ്
യാത്രകൾ തുടർന്നതിനൊടുവിലായ് അന്ന്
അടുത്ത് നിന്നോരപരനിൽ ഞാൻ ദർശിച്ചു
ദൈവമെന്നനശ്വരമാം ആ മഹാ സത്യത്തെ.

DRUGS ALCOHOL മായാലോകം TOBACCO

ലഹരിയെ തകർക്കുക -1



# മദ്യാസക്തി എന്ന മഹാരോഗം

**പ്രൊഫ. ജോർജ് ജോസഫ് കൊച്ചുപുരയ്ക്കൽ**
**ഡോ. ജോജുജോൺ വടക്കേടത്ത്**

മധുവിന് ബ്രയിൻ ട്യൂമറാണ്. അടിയന്തിരമായി ഒരു ശസ്ത്രക്രിയ നടത്തണം. ബന്ധുമിത്രാദികൾ വലിയ സ്നേഹത്തോടെ, കരുണയോടെ, അനുകമ്പയോടെ മധുവിനോട് പെരുമാറി. പണം ക്രമീകരിച്ച് ചികിത്സിച്ചു. ചികിത്സയ്ക്കുശേഷം അദ്ദേഹത്തിന്റെ ഒരു വശം തളർന്നു പോവുകയും അദ്ദേഹം ഒരു കിടപ്പുരോഗിയായി മാറുകയും ചെയ്തു. അദ്ദേഹത്തിന്റെ കുടുംബം ത്യാഗബുദ്ധിയോടെ, സ്നേഹത്തോടെ അദ്ദേഹത്തെ ശുശ്രൂഷിക്കുകയാണ്. മധുവിന്റെ അയൽക്കാരനാണ് സനൽ. മിടുമിടുക്കനായ ഒരു ചെറുപ്പക്കാരനായിരുന്നു സനൽ. എന്നാൽ സാഹചര്യങ്ങളുടെ സമ്മർദ്ദവും, അടിക്കടി ജീവിതത്തിൽ വന്ന പരാജയങ്ങളും ദുരന്തങ്ങളും, വഴിവിട്ട കൂട്ടുകെട്ടുകളും സനലിനെ ഒരു മദ്യപാനിയാക്കി മാറ്റി. ക്രമേണ അയാൾ ഒരു മദ്യാസക്തനായി മാറി. എന്നാൽ മധുവിന് കിട്ടിയ പരിഗണനകളൊന്നും സനലിന് ലഭിച്ചില്ല. വെറുപ്പോടെ എല്ലാവരും അദ്ദേഹത്തെ മാറ്റിനിർത്തി. കുറ്റപ്പെടുത്തലും ഒറ്റപ്പെടുത്തലും മധുവിനെ കൂടുതൽ തകർച്ചകളിലേക്കാണ് തള്ളിവിട്ടത്. സനൽ ഒരു രോഗിയാണെന്ന് ബന്ധുമിത്രാദികൾ തിരിച്ചറിഞ്ഞില്ല. മദ്യാസക്തി മറ്റു രോഗങ്ങളെപ്പോലെയുള്ള ഒരു രോഗമാണെന്ന് സമൂഹം ഇനിയും തിരിച്ചറിഞ്ഞിട്ടില്ല. ഇതാണ് മധുവിന് കിട്ടിയ പരിഗണനകളൊന്നും സനലിന് കിട്ടാതിരിക്കാൻ കാരണം.

**മദ്യാസക്തി (Alcoholism) എന്ന മഹാരോഗം**

ലോകാരോഗ്യസംഘടന (WHO) 1956-ൽ മദ്യാസക്തിയെ ഒരു രോഗമായി പ്രഖ്യാപിച്ചു. 1957-ൽ അമേരിക്കൻ സൈക്കിയാട്രിക് അസോസിയേഷൻ (APA) ഇത് സ്ഥിരീകരിച്ചു. 1987-ൽ ഇന്ത്യാ ഗവൺമെന്റും മദ്യാസക്തി ഒരു രോഗമാണെന്ന് അംഗീകരിച്ചു. മദ്യാസക്തി ഒരു പ്രാഥമിക രോഗമാണ്. കാലക്രമേണ ഈ രോഗം മൂർച്ഛിക്കുന്നു. മാരകമായ ഈ രോഗം നിയന്ത്രിച്ച് നിർത്താൻ ഫലപ്രദമായ ചികിത്സകളും ഇന്ന് നിലവിലുണ്ട്.

ഒരാൾ ഈ രോഗത്തിന് അടിമപ്പെടുന്നത് സാവധാനമാണ്. മദ്യത്തിന്റെ അടിമത്തത്തിലേക്ക് നയിക്കപ്പെടുന്നത് നാല് ഘട്ടങ്ങളിലൂടെയാണ്.

**1. Pre-alcoholic Symptomatic Stage -** ഇതാണ് ഒന്നാം ഘട്ടം. ഈ ഘട്ടത്തിൽ 'കമ്പിനി' കൂടി കുടിക്കുന്നു. ഇവർ വല്ലപ്പോഴും മാത്രമാണ് കുടിക്കുന്നത്. ഇവർ മദ്യം ഉപയോഗിക്കുന്ന വിവരം വളരെ അടുപ്പമുള്ളവർ പോലും അറിയണമെന്നില്ല.

**2. Prodromal 'Black Out Stage'**- ഈ രണ്ടാം ഘട്ടത്തിൽ വീണ്ടും വീണ്ടും കുടിക്കാൻ തോന്നുന്നു. ഈ ഘട്ടത്തിലുള്ളവർ 'എനിക്ക് നല്ല കൺട്രോൾ ആണെന്നും എപ്പോൾ വേണമെങ്കിലും കുടിനിർത്താൻ പറ്റുമെന്നും' വീമ്പിളക്കുന്നു. എന്നാൽ ഇവർക്ക് കുടി നിർത്താൻ കഴിയുകയില്ല.

**3. Crucial Stage -** ഈ മൂന്നാം ഘട്ടത്തിലെത്തുന്നവർ ദിവസേന മദ്യപിക്കുന്നവരാണ്. ഈ ഘട്ടത്തിലെത്തുമ്പോൾ കുടുംബത്തിൽ പ്രശ്നങ്ങൾ ആശങ്കാജനകമായ രീതിയിൽ വന്നു തുടങ്ങുകയാണ്. മദ്യപാനിയുടെ കുടുംബത്തിൽ വൻ തകർച്ചകൾ തുടങ്ങുകയായി.

**4. Chronic Stage** - ഈ നാലാം ഘട്ടത്തിലെത്തുമ്പോൾ രക്തത്തിൽ ആൽക്കഹോളിന്റെ അംശം ക്രമാതീതമായി കൂടിക്കഴിഞ്ഞിരിക്കും. ഈ ഘട്ടത്തിൽ മദ്യപാനി ഒരു അടിമയായി മാറിക്കഴിഞ്ഞിരിക്കുന്നു. സ്വന്തം ദൈനംദിന കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നതിന് പോലും ഈ വ്യക്തിക്ക് മദ്യം കഴിക്കണം. മദ്യം കഴിക്കുന്നതുവരെ വിറയലും അസ്വസ്ഥതകളും ആയിരിക്കും. അധികനേരം ഇവർക്ക് മദ്യമില്ലാതെ പിടിച്ചുനിൽക്കുക സാധ്യമല്ല. മദ്യം കഴിക്കാതിരുന്നാൽ ഇവർക്ക് പിൻമാറ്റ അസ്വസ്ഥതകൾ ഉണ്ടാകും (withdrawal symptoms) മദ്യം ലഭിക്കുന്നതിനായി ഇവർ എന്ത് സാഹസവും ചെയ്യും.

മദ്യത്തിന് ഒരാൾ സാവധാനമാണ് അടിമയാകുന്നത്. വെറുതെ ഒരു തമാശയ്ക്കായി ചിലർ തുടങ്ങുന്നു. എന്നാൽ മറ്റു ചിലർ സുഹൃത്തുക്കളുടെ നിർബന്ധം കൊണ്ടാണ് രുചിച്ചുനോക്കുന്നത്. ഒന്ന് ഉപയോഗിച്ചാൽ, ഒരു പരീക്ഷണം നടത്തിയാൽ, പിന്നീട് ഒരു അടിമയായി മാറുന്നത് ഒരു സ്വാഭാവിക പരിണാമമാണ്. അതുകൊണ്ട് മദ്യം ഒരിക്കലും രുചിച്ചുനോക്കാതിരിക്കുക എന്നതു തന്നെയാണ് ഏറ്റവും പ്രധാനം.

**മദ്യാസക്തി രോഗത്തിന്റെ അഞ്ച് തലങ്ങൾ**

മദ്യാസക്തി എന്ന രോഗം ഒരാളുടെ **ശാരീരിക സുസ്ഥിതിയെയും, മാനസിക സുസ്ഥിതിയെയും, ആത്മീയ സുസ്ഥിതിയെയും, കുടുംബജീവിതത്തെയും, സാമൂഹികജീവിതത്തെയും** ദോഷകരമായി ബാധിക്കുന്നു. മദ്യം ഒരു വ്യക്തിയുടെ എല്ലാ അവയ




# അപരാഹ്നം

**ഫാ. ഡാനിയേൽ പൂവണ്ണത്തിൽ**

ഓർമ്മകളിൽ കണ്ണീരു പെയ്യാതെ ഞാൻ എങ്ങനെ അയാളെക്കുറിച്ച് എഴുതിത്തുടങ്ങും? അയാൾ എന്റെ ആരുമായിരുന്നില്ല. എന്നിട്ടും അയാൾ എന്റെ ആരൊക്കെയോ ആയിരുന്നു.

ബോധ്യങ്ങൾ ഉറയ്ക്കും മുമ്പുള്ള ഒരു കാലമായിരുന്നു അത്. ഇഷ്ടികച്ചൂളയിലേക്കും പിന്നെ മരുഭൂമിയുടെ ഉത്കണ്ഠച്ചൂടുകളിലേക്കും നടന്നിറങ്ങും മുമ്പ് മോശയ്ക്ക് രാജകൊട്ടാരം പോലെയായിരുന്നു ഞങ്ങൾക്ക് സെമിനാരി. "അവനെ ഞാൻ മരുഭൂമിയിൽ ശൂന്യത ഓരിയിടുന്ന മണലാരണ്യത്തിൽ കണ്ടെത്തി, അവനെ വാരിപ്പുണർന്ന്, താത്പര്യപൂർവ്വം പരിചരിച്ച് തന്റെ കണ്ണിലുണ്ണിയായി സൂക്ഷിച്ചു" (നിയമാവർത്തനം 32/10) എന്ന വചനം മാംസം ധരിച്ച ഒരു കാലം. കൂടുചലിപ്പിക്കുന്നതിനുമുമ്പുള്ള കാലം. കൂട്ടിൽ നിന്ന് കൊത്തിത്താഴെയിടും മുമ്പുള്ള കാലം. കുഞ്ഞുങ്ങളുടെ മുകളിൽ ചിറകടിക്കുന്ന കഴുകനെപ്പോലെയാണ് കർത്താവ് എന്ന് അന്ന് പറഞ്ഞാൽ മനസ്സിലാവാത്ത കാലം. അത്യുന്നതന്റെ മറവിൽ, സർവ്വശക്തന്റെ നിഴലിൻ കീഴിൽ (സങ്കീർത്തനം) എന്നൊക്കെയുള്ള വേദവരികളുടെ വ്യാഖ്യാനമറിയാത്ത കാലം.

അങ്ങനെയുള്ള ഒരു കാലത്തെ ഒരു തീർത്തും വിരസമായ സായാഹ്നത്തിലേക്കാണ് വരും കാലങ്ങളിലേക്കുള്ള വിശുദ്ധമായ ചില ഓർമ്മപ്പെടുത്തലുകളുമായി, എവിടെ നിന്നെന്നറിയാതെ അയാൾ വന്നുകയറിയത്. ജീവകാരുണ്യ പ്രവർത്തനങ്ങൾക്കായി അന്നവിടെ ഞങ്ങൾക്ക് ഒരു വിഭാഗമുണ്ടായിരുന്നു. "ആശ" എന്നപേരിൽ. അവിടെ സഹായം ചോദിച്ചെത്തുന്ന ഒരുപാട് പാവങ്ങളിൽ ഒരാളാണെന്നേ ആദ്യം കരുതിയുള്ളൂ. പിന്നെയാണ് ശ്രദ്ധിച്ചത്, എനിക്കൊരിക്കലും മറക്കാനാവാത്ത ഒരാളുടെ അപൂർവമായ രൂപസാദൃശ്യമുണ്ട് അയാൾക്കെന്ന്. എന്താണ് വേണ്ടതെന്ന് ചോദിക്കുമ്പോൾ, നിങ്ങളാരാണ് എന്ന് ചോദിപ്പിക്കാൻ പ്രേരിപ്പിക്കുന്നു. ഒരു നടുക്കം എന്നെ പിടികൂടിയിരുന്നു.



---

വങ്ങളെയും ബാധിക്കുന്നുണ്ടെങ്കിലും, ഇത് ഏറ്റവുമധികം അപകടകരമായി ബാധിക്കുന്നത് തലച്ചോറിനെയാണ്. സുബോധം നഷ്ടപ്പെടുകയും, സമൂഹം വിലക്കിയിരിക്കുന്ന അരുതാത്ത പ്രവൃത്തികൾ ചെയ്യുമ്പോഴുണ്ടാകുന്ന ജാള്യത ഇല്ലാതാവുകയും ചെയ്യുന്നു. വിലക്കുകൾ ലംഘിക്കാനുള്ള മടി ഇല്ലാതാവുന്നു. അതിനാൽ മദ്യാസക്തി 'തലച്ചോറിനെ ബാധിക്കുന്ന ഒരു രോഗം' (Alcoholism is a disease of brain) എന്ന് അറിയപ്പെടുന്നു. മദ്യം ഒരു വ്യക്തിയുടെ മാനസിക സന്തുലിതാവസ്ഥയെയും തകർക്കുന്നു. സംശയരോഗവും, കുറ്റബോധവും, ഭയവും, ആത്മഹത്യാചിന്തകളും ഒരു വ്യക്തിയിൽ നിറയുകയും, അയാൾ മാനസികമായി ദുർബലനാവുകയും ചെയ്യുന്നു. മദ്യാസക്തനായ വ്യക്തിയുടെ ആത്മീയ മേഖലയും തകരുന്നു. ദൈവത്തെ ആശ്രയിക്കുന്നതിനു പകരം അയാൾ മദ്യത്തെയാണ് എപ്പോഴും ആശ്രയിക്കുന്നത്. ഇത് അയാളെ പരിപൂർണ്ണ തകർച്ചയിലെത്തിക്കുന്നു. മദ്യപാനിയുടെ കുടുംബം 'ഭൂമിയിലെ നരകം' എന്നു വിശേഷിപ്പിക്കപ്പെടുന്നു. ഭാര്യയും മക്കളും മറ്റ് ബന്ധുമിത്രാദികളും അകാരണമായി പീഢനങ്ങൾ ഏറ്റുവാങ്ങുന്നു. മദ്യാസക്തൻ സമൂഹത്തിൽ പ്രശ്നങ്ങൾ സൃഷ്ടിക്കുന്നതുകൊണ്ട് ആരും അദ്ദേഹത്തെ കൂടെ കൂട്ടുന്നില്ല. ആ വ്യക്തി ഒറ്റപ്പെട്ടുപോകുന്നു.

"ദൈവത്തെ അംഗീകരിക്കുന്നത് പോരായ്മയായി അവർ കരുതിയതു നിമിത്തം, അധമ വികാരത്തിനും അനുചിതപ്രവർത്തികൾക്കും ദൈവം അവരെ വിട്ടുകൊടുത്തു" (റോമാ. 1:28). അതിനാൽ സൗഖ്യം നേടുന്നതിനും സമസ്ത മേഖലകളിലും വിടുതലും സ്വാതന്ത്ര്യവും പ്രാപിക്കുന്നതിനും, സ്നേഹം തന്നെയായ ദൈവത്തെ അംഗീകരിക്കുകയും ആശ്രയിക്കുകയും, കൂദാശാസ്വീകരണത്തിലൂടെ ആ ആത്മബന്ധം വളർത്തുകയുമാണ് ചെയ്യേണ്ടത്.

*അടുത്ത ലക്കത്തിൽ - മദ്യാസക്തി രോഗത്തിന്റെ 5 തലങ്ങൾ*

"ആലപ്പുഴയിലാണ് വീട്. വീടെന്നൊന്നും പറയാനില്ല. കയറിക്കിടക്കാൻ ഒരു ചായ്പ്. ഒരു മകളാണതിന്റെ അവകാശി. ലോട്ടറിക്കച്ചവടമാണെന്റെ തൊഴിൽ. ദിവസം 50 രൂപ കൊടുത്താൽ ആ വീട്ടിൽ നിന്ന് വൈകിട്ടത്തെ കഞ്ഞി കിട്ടും. പിന്നവിടെ കിടക്കാനും പറ്റും. തിരുവനന്തപുരത്ത് വന്നതാണ്. ലോട്ടറിയും പഴ്സും എന്റെ കണ്ണാടിയും ആരോ തട്ടിയെടുത്തു. തിരികെപോകണം. ബസു കൂലിയും ഒരു കണ്ണട വാങ്ങിക്കാനുള്ള പണവും ഇവിടുന്ന് തരണം" – ഒരു ജീവചരിത്രവിവരണം ഒറ്റശ്വാസത്തിൽ അങ്ങനെ പൂർത്തിയായി. എത്ര എളുപ്പത്തിലാണ് നമുക്കീ ജീവിതത്തെ ചുരുക്കിപ്പറയാൻ കഴിയുന്നത്. ഒരുപിടി കണ്ണുനീരും പിന്നെ കുറെ ആകുലതകളും – അങ്ങനെ തീരുകയാണ് ഒരു മഹാഭൂരിപക്ഷത്തിന്റെയും നിർദ്ദയ ജീവിതങ്ങൾ.

മുടിവളർന്നിരിക്കുന്നു. മുഖം വടിച്ചിട്ടില്ല. കുളിച്ചിട്ട് ദിവസങ്ങളായിട്ടുണ്ടാവും. വസ്ത്രം മുഷിഞ്ഞു നാറുന്നു. ഞാനോർക്കുന്നു, ബ്ര. പോൾ ആണ് അന്നയാളുടെ മുടി വെട്ടിയത് (ആ പോൾ ഇന്ന് ഫാ. പോൾ നിലയ്ക്കൽ). ദിവസങ്ങൾക്കു ശേഷം അയാൾ കുളിച്ചു. പുതിയ വസ്ത്രം ധരിച്ചു. ആർത്തിയോടെ ഭക്ഷണം കഴിച്ചു. ചാപ്പലിന്റെ മുമ്പിൽ മുറ്റത്ത് മുഖം കുനിച്ച് നിന്ന് ഒരു നിരാശ്രയന് മാത്രം കഴിയുന്ന സമർപ്പണത്തോടെ കരഞ്ഞ് പ്രാർത്ഥിച്ചു. ബ്ര. മാത്യൂസ് (ഫാ. മാത്യൂസ്, കുഴിവിള) ആണ് കണ്ണാടി വാങ്ങിക്കാൻ കൂടെ പോയത്. യാത്രപറഞ്ഞ്, കണ്ണു തുടച്ച്, അയാൾ ഒരു രാജാവിനെപ്പോലെ നടന്നു മറഞ്ഞു.

പരീക്ഷാച്ചൂടിലേക്ക് പ്രവേശിക്കുമ്പോൾ മാത്രം കൈവരുന്ന ഒരു പഠനഗൗരവത്തോടെ തുറന്നുവച്ച ദൈവശാസ്ത്ര പുസ്തകങ്ങളുടെ മുമ്പിൽ ഭജനയിരുന്ന ഒരു മദ്ധ്യാഹ്നത്തിലാണ് പിന്നെ അയാൾ വന്നത്. കുറെക്കൂടി ക്ഷീണിച്ചിരുന്നു. കുറെക്കൂടി പ്രായം കൂടിയതുപോലെ. അന്നധികം നിന്നില്ല. ആ വീട്ടിൽ നിന്നിറങ്ങിയെന്നും ഇപ്പോൾ ഒരു വൃദ്ധസദനത്തിലാണെന്നും അവിടെ വീടിനകത്തെക്കാൾ ശ്വാസം മുട്ടലാണെന്നുമൊക്കെ പറയുമ്പോൾ, എന്തോ അയാൾ കരയുകയായിരുന്നില്ല. നിസംഗമായ, തീർത്തും നിസംഗമായ ഒരു പുഞ്ചിരിയിൽ വേദനയ്ക്കപ്പുറത്ത് മനുഷ്യനെത്തിച്ചേരുന്ന ഏതോ ഒരു ഭാവമുണ്ടായിരുന്നു അയാൾക്ക്.

അന്ന് മടങ്ങിപ്പോയതിനു ശേഷം പിന്നെ വർഷത്തിൽ രണ്ട് തവണയെങ്കിലും അയാൾ വരുന്നത് പതിവായി. വേനലും വർഷവും അതിനിടെ വന്നുപോയി. അധികം കഴിയാതെ വൈദികനായി ഞാൻ സെമിനാരി വിട്ടിറങ്ങുകയും ചെയ്തു.

ദീർഘമായ ഒരു കാനനപാത ചെന്നവസാനിക്കുന്ന ഒരു മലയോരഗ്രാമത്തിലെ ഒരു ദേവാലയത്തിൽ അസ്തേന്തിയായി ജീവിക്കുമ്പോൾ എന്നെ അത്ഭുതപ്പെടുത്തിക്കൊണ്ട് പിന്നെയും അയാൾ വന്നു –

വന്നപാടെ പറഞ്ഞു: "വന്നത് ദയവായി ഒരു ശല്യമായി കാണരുതേ. ഒന്നും വാങ്ങാൻ വന്നതല്ല. വെറുതെ ഒന്ന് കണ്ടിട്ടുപോകാൻ വന്നതാണ്". അന്തിയിൽ എങ്ങോട്ടെന്നില്ലാതെ ഒരു സന്ധ്യാവിഗ്വലതയിലേക്ക് അയാൾ നടയിറങ്ങിപ്പോകുമ്പോൾ മനസ്സ് പിടയുകയായിരുന്നു – ദൈവമേ, ഒന്നിനും വേണ്ടിയല്ലാതെ മനുഷ്യരെന്തിനാണിങ്ങനെ ദൂരങ്ങൾ താണ്ടുന്നത്?

പിന്നെയൊരിക്കൽ കൂടി വന്നു. തിരുവനന്തപുരം ജില്ലയിലെ ഒരു മിഷൻ ദേവാലയത്തിലായിരുന്നു ഞാൻ. ഒരുപാടുനേരമൊന്നും ഇരുന്നില്ല. ഒത്തിരിയൊന്നും പറയാൻ കഴിയാത്തതുപോലെ പാവം കിതക്കുന്നുണ്ടായിരുന്നു – "ഒന്നു കാണണമെന്നു തോന്നി വന്നതാണ്, തീരെ വയ്യാ......" കണ്ണുനിറഞ്ഞൊഴുകിയാണ് ഭക്ഷണമേശക്കു മുമ്പിലിരുന്നത്. പെട്ടെന്നുതന്നെ മടങ്ങാൻ തിരക്കും കാട്ടി. തലങ്ങും വിലങ്ങും വാഹനങ്ങൾ ചീറിപ്പായുന്ന ഒരു മുഖ്യപാതയുടെ അരികിലൂടെ, അയാൾ നടന്നുമറഞ്ഞു. അതായിരുന്നു അവസാനത്തെ വരവ്. മനസ്സിന്റെ വാതിൽപ്പാളി തുറന്നിട്ട് പിന്നെയൊത്തിരിനാൾ ഒരു പാദപതനത്തിനു വേണ്ടി ഞാൻ കാതോർത്തിട്ടുണ്ട് – ഇനിയൊരിക്കലും വരില്ലെന്നറിഞ്ഞിട്ടുകൂടി.

ആത്മാക്കൾക്ക് കാറ്റിന്റെ വിരൽത്തുമ്പ് കൊണ്ട് നിങ്ങളെ തൊടാൻ കഴിയുമോ? ജാലകപ്പാളികൾക്ക് പിന്നിൽ പതിയിരിക്കുന്ന ഇരുട്ടിൽ ആത്മാക്കളുണ്ടാകുമോ? തങ്ങൾ ഒരിക്കൽ നടന്നു പരിചയിച്ച നാട്ടുവഴികളുടെ ഓരത്ത് പ്രിയപ്പെട്ടവരുടെ വരവും കാത്ത് അവർ ഇരിക്കുന്നുണ്ടാവുമോ? ഓർക്കാപ്പുറത്ത് മുഖത്തേക്കു വീഴുന്ന ഒരു മഴത്തുള്ളിയായി അവർ നിങ്ങളെ ചുംബിക്കുന്നുണ്ടാവുമോ?

അറിയില്ല. ശരിക്കും പറഞ്ഞാൽ ഒന്നും അറിയില്ല....!

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)/284/2015-2017
Date of Publication 27-7-2015 Posting Date 28, 29 of every month

Christavakahalam Monthly August 2015
Annual Subscription Rs. 150/-
Single Copy Rs. 15/-



Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com